

# മലങ്കരസഭ

## മാസിക

1988 സെപ്തംബർ
ലക്കം 9 പുസ്തകം 43



പത്രോസ് മാർ ഒസ്താത്തിയോസ്
മെത്രാപ്പോലീത്താ
മലങ്കരസഭയുടെ പ്രഥമ മിഷനറി

ഓർമ്മ ഫെബ്രു: 2

*Inserted by:*

C. THOMAS & FAMILY,
Canada.





## പാവനസ്മരണയ്ക്ക്

രണ്ടാം ചരമവാർഷികം

24–9–1988



Rev. Fr. YAKUB, O. I. C.
Betheny Asramam
R. Perunad.

Inserted by: സന്തപ്ത കുടുംബാംഗങ്ങൾ

# മലങ്കരസഭ

10-9-1988



# ചരമ രജതജൂബിലി

[പ. ബസ്സേലിയോസ് ഗീവർഗീസ് ദ്വിതീയൻ ബാവായുടെ ചരമ രജതജൂബിലി സംബന്ധിച്ച് പ. ബസ്സേലിയോസ് മാർ തോമ്മാ മാത്യൂസ് പ്രഥമൻ ബാവാ പുറപ്പെടുവിച്ച കല്പന]

പരിശുദ്ധനായ ഗീവർഗീസ് ദ്വിതീയൻ കാതോലിക്കാബാവാ കാലം ചെയ്തിട്ട് 1989 ജനുവരി 3-ാം തീയതി 25 വർഷം തികയുകയാണ്. 34 കൊല്ലക്കാലം കാതോലിക്കാ ആയിരുന്ന് മലങ്കരസഭാ നൗകയെ പ്രതിസന്ധികളിൽകൂടെ ധീരമായി നയിക്കുകയും സഭാസമാധാനമാകുന്ന തുറമുഖത്ത് അടുപ്പിക്കുകയും ചെയ്ത തിരുമേനി നല്ല പോർ പൊരുത് ഓട്ടം തികച്ച് വിശ്വാസം കാത്ത് നീതിയുടെ കിരീടം പ്രാപിക്കുകയാണ് ചെയ്തിട്ടുള്ളത്. ദൈവത്തിലുള്ള അടിയുറച്ച വിശ്വാസവും അചഞ്ചലമായ ഭക്തിയും അതുല്യമായ സത്യദീക്ഷയുമായിരുന്നു തിരുമേനിയുടെ വിജയരഹസ്യം. സത്യം ജയിക്കുമെന്ന് തിരുമേനി ദൃഢമായി വിശ്വസിക്കുകയും അത് ധീരമായി പ്രഖ്യാപിക്കുകയും ചെയ്തു. ലോകമെമ്പാടുമുള്ള വിവിധ സഭാമേലദ്ധ്യക്ഷന്മാർ മാത്രമല്ല ഭരണമേധാവികളും സമുദായ നേതാക്കന്മാരും

## ഈ ലക്കത്തിൽ

# നിലയ്ക്കൽ ഒരു ഓർത്തഡോക്സ് കേന്ദ്രം

## പ. ബാവാ തിരുമനസ്സിലെ കല്പനയിൽനിന്ന്

പരിശുദ്ധ മാർത്തോമ്മാ ശ്ലീഹായാൽ സ്ഥാപിതമായ റാന്നി നിലയ്ക്കൽ ദേവാലയത്തിന്റെ പുനരുദ്ധാരണത്തെ തുടർന്ന് അവിടം ഒരു തീർത്ഥാടന കേന്ദ്രമായി തീർന്നിട്ടുണ്ട്. പരിശുദ്ധനായ മാർത്തോമ്മാ ശ്ലീഹായുടെ അനുഗ്രഹം തേടി അനേകർ ആ പുണ്യസ്ഥലം സന്ദർശിക്കുകയും പ്രാർത്ഥിക്കുകയും ചെയ്തു വരുന്നു.

മാർത്തോമ്മാ ശ്ലീഹായുടെ പൈതൃകമുള്ള മലങ്കര നസ്രാണികൾ ഒന്നുചേർന്ന് ആരാധന നടത്തുവാൻ ദൈവം ഒരുക്കിയതാണ് നിലയ്ക്കൽ ദേവാലയം. ഇവിടം സന്ദർശിക്കാനെത്തുന്ന നമ്മുടെ സംഘങ്ങളുടെ സൗകര്യാർത്ഥം പള്ളിയ്ക്ക് സമീപമുള്ള ആങ്ങമൂഴിയിൽ ഒരു സ്ഥാപനം ഉണ്ടാകണം എന്ന് പ. എപ്പിസ്കോപ്പൽ സുന്നഹദോസ് നിശ്ചയിച്ചതനുസരിച്ച് സൗകര്യപ്രദമായ സ്ഥാനത്ത് നമ്മുടെ സഭവകയായി ഒരു സ്ഥലം വാങ്ങുകയും അവിടെ പണിയുവാൻ ഉദ്ദേശിക്കുന്ന കെട്ടിടത്തിന്റെ ശിലാസ്ഥാപനം 1988 ജനുവരി 31-ാം തീയതി നാം നിർവഹിക്കുകയും ചെയ്തു. പ്രസ്തുത സ്ഥലത്തിന്റെ വിലയായ ഒരു ലക്ഷത്തി ഇരുപത്തിഅയ്യായിരം രൂപായും തിരുവല്ലാ പൈനുംമൂട്ടിൽ പി. സി. തോമസ് Ex. M. L. A. സംഭാവനയായി നൽകിയതാണ്. കൂടാതെ സഭാസ്നേഹികളായ ഏതാനും ആളുകളും ഇതിനോടകം ഈ സംരംഭത്തെ സഹായിച്ചിട്ടുണ്ട്.

പുതുതായി പണിയുന്ന കെട്ടിടങ്ങൾക്കും മറ്റുമായി ഇരുപത് ലക്ഷം രൂപാ വേണ്ടിവരും. നമ്മുടെ പെരുനാട് ബഥനി ആശ്രമത്തിലെ ദാനിയേൽ O. I. C. കത്തനാരെ പ്രസ്തുത കാര്യങ്ങളുടെ മേൽനോട്ടത്തിനായി നാം നിയമിച്ചിട്ടുണ്ട്.

മാർത്തോമ്മാ ശ്ലീഹായുടെ നാമത്തിൽ സഭയിൽ പൊതുവായി ഉണ്ടാകുന്ന ഈ സ്ഥാപനം പൂർത്തീകരിക്കപ്പെടുവാൻ നിങ്ങൾ മുട്ടിപ്പായി പ്രാർത്ഥിക്കുകയും നിങ്ങളുടെ പരമാവധി സഹായം നൽകുകയും ചെയ്യണം. സംഭാവനകൾ Building Fund for Nilackal St. Thomas Orthodox Centre എന്ന് പ്രത്യേകം രേഖപ്പെടുത്തി കഴിവതും വേഗം നമ്മുടെ പേർക്ക് അയച്ചുതരണം.

---

ഇന്ന് പ്രകാശനം ചെയ്യുന്ന ആ കർമ്മധീരന്റെ, ജീവചരിത്രം മലങ്കര സഭാമക്കൾക്ക് അമൂല്യ നിക്ഷേപവും, ആ താപസന്റെ ജീവിതത്തെ കുറിച്ചറിയുവാനും പഠിക്കുവാനും, ഉതകുന്ന ഒരു പ്രമാണ ഗ്രന്ഥവുമാണ്. അതു പ്രസിദ്ധീകരിക്കുവാൻ പണിപ്പെട്ട എല്ലാവരെയും നാം പ്രശംസിക്കുകയും അതു രചിച്ച ഡോ. സാമുവൽ ചന്ദനപ്പള്ളിയെ അനുമോദിക്കുകയും ചെയ്യുന്നു.

തിരുമേനിയുടെ ജന്മശതാബ്ദി സ്മാരകമായി ഇവിടെ പ്രവർത്തനം ആരംഭിക്കുന്ന 'ബഥാന്യ' എന്ന വൃദ്ധഭവനം അതിൽ താമസിക്കുന്നവർക്ക് ജീവിത സായാഹ്നത്തിൽ ശാന്തിയും സ്നേഹവും പകർന്നുകൊടുക്കുന്ന വറ്റാത്ത ഉറവയാകട്ടെ എന്ന് നാം ആശംസിക്കുന്നു. ഇതിന്റെ പ്രവർത്തകർക്ക് വേണ്ട ശക്തിയും, ആരോഗ്യവും ദൈവം തമ്പുരാൻ നല്കുവാൻ പ്രാർത്ഥിക്കുന്നു. ഇതിന്റെ പ്രവർത്തനം വിപുലപ്പെടുത്തുന്നതിന് അതിനാവശ്യമായ എല്ലാ സഹകരണങ്ങളും സഭാമക്കളും മറ്റെല്ലാവരും ചെയ്തുകൊടുക്കണമെന്ന് നാം നിങ്ങളോട് ആജ്ഞാപിക്കുന്നു.

നമ്മുടെ രക്ഷകനായ യേശുവിന്റെ സ്നേഹം മറ്റുള്ളവരിലേയ്ക്കു നാം പകർന്നു കൊടുക്കണം. അതാണ് സുവിശേഷം. അതാണ് ക്രിസ്തീയ ജീവിതം. കൂടുതൽ ദൈവാശ്രയത്തിൽ അർപ്പിത ജീവിതം നയിച്ചുകൊണ്ട് സഭയ്ക്കും, ലോകത്തിനും പ്രകാശം പരത്തുന്ന ഒരു വലിയ പ്രസ്ഥാനമായി ബഥനി തീരട്ടെ എന്നു പ്രാർത്ഥിച്ചുകൊണ്ട് തേവോദോസ്യോസ് തിരുമേനിയുടെ ജന്മശതാബ്ദി സ്മാരകമായി ആരംഭിക്കുവാൻ പോകുന്ന 'ബഥാന്യ' വൃദ്ധഭവനം നാം ഇപ്പോൾ വളരെയധികം സന്തോഷത്തോടെ ഉദ്ഘാടനം ചെയ്യുന്നു.

# എപ്പോഴും ഉണ്ടായിരിക്കേണ്ട സൽഗുണങ്ങൾ (ii)

മാത്യൂസ് മാർ ബർന്നബാസ് മെത്രാപ്പോലീത്താ

## ക്ഷമ

എപ്പോഴും നമ്മിൽ ഉണ്ടായിരിക്കേണ്ട രണ്ടാമത്തെ സൽഗുണം സ്നേഹത്തിൽനിന്നുണ്ടാകുന്ന ക്ഷമയാണ്. സ്നേഹമില്ലാതിരിക്കുമ്പോൾ, കുറ്റങ്ങൾ ക്ഷമിക്കുക വലിയ പ്രയാസമാണ്. എന്നാൽ ക്ഷമിച്ചുകഴിയുമ്പോൾ, രണ്ടു കൂട്ടർക്കും സന്തോഷവും സമാധാനവുമുണ്ടാകുന്നു. യഥാർത്ഥ ക്ഷമ, വീണ്ടും സ്നേഹിക്കുന്നതിനും ബഹുമാനിക്കുന്നതിനും നമ്മെ പ്രേരിപ്പിക്കുകയും ചെയ്യുന്നു.

ഈ ക്ഷമ നമ്മിൽ വളർത്തുന്നതിനുള്ള വഴിയെന്താണ്? രണ്ടു ചിന്തകൾ ഇതിന് നമ്മെ സഹായിക്കുന്നു.

1) നമ്മോടു കുററങ്ങൾ ക്ഷമിക്കുകയും, നമ്മോട് സ്നേഹമായും ബഹുമാനമായും പെരുമാറുകയും ചെയ്യുമ്പോൾ, നമുക്കു എന്തൊരു ആശ്വാസവും സന്തോഷവുമാണ്. നാം മററുള്ളവരോട് പൂർണ്ണമായി ക്ഷമിക്കുമ്പോൾ, ഇതേ അനുഭവമല്ലേ അവർക്കും ഉണ്ടാകുക? 2) നമ്മുടെ സകല കുററങ്ങളും ക്ഷമിച്ച് പരമാവധി നമ്മുടെ നന്മക്കായി നിരന്തരം പ്രവർത്തിക്കുന്ന ദൈവത്തിന്റെ സ്നേഹത്തെ ഓർത്ത്, തന്റെ മക്കളോട് നാം ക്ഷമിക്കേണ്ടതല്ലേ?

(വി. മത്താ. 18: 21–35)

ക്ഷമയെക്കുറിച്ച് നമ്മുടെ കർത്താവും വി. പൗലോസും എന്തു പറയുന്നു എന്ന് ചിന്തിക്കാം. കർത്താവ് പറയുന്നത്, നാം മററുള്ളവരോടു ക്ഷമിച്ചാൽ പോരാ എന്നാണ്. അവർക്ക് നമ്മോട് വല്ല വിരോധവും ഉണ്ടെങ്കിൽ, ഉടനടി അത് പരിഹരിക്കയും ചെയ്യണം. 'ആകയാൽ നിന്റെ വഴിപാട് യാഗപീഠത്തിങ്കൽ കൊണ്ടുവരുമ്പോൾ, സഹോദരന് നിന്റെ നേരെ വല്ലതുമുണ്ടെന്ന്, അവിടെവച്ച് ഓർമ്മ വന്നാൽ, നിന്റെ വഴിപാട് അവിടെ യാഗപീഠത്തിന്റെ മുമ്പിൽവച്ച് ഒന്നാമത് ചെന്ന് നിന്റെ സഹോദരനോട് നിരന്നുകൊൾക. പിന്നെ വന്ന് നിന്റെ വഴിപാട് കഴിക്ക (വി. മത്താ. 5: 23, 24). ക്ഷമയെക്കുറിച്ച് കർത്താവ് പറയുന്നതിപ്രകാരമാണ്. 'ഞാനോ നിങ്ങളോട് പറയുന്നത്, നിങ്ങളുടെ ശത്രുക്കളെ സ്നേഹിപ്പിൻ. നിങ്ങളെ ഉപദ്രവിക്കുന്നവർക്ക് വേണ്ടി പ്രാർത്ഥിപ്പിൻ. സ്വർഗസ്ഥനായ നിങ്ങളുടെ പിതാവിന് പുത്രന്മാരായിത്തീരേണ്ടതിനു തന്നെ' (വി. മത്താ. 5: 44, 45a). ക്ഷമയിൽ നാം കർത്താവിന്റെ മാതൃകയെ അനുകരിക്കണമെന്ന് വി. പൗലോസും പറയുന്നു 'കർത്താവ് നിങ്ങളോടു ക്ഷമിച്ചതുപോലെ നിങ്ങളും ചെയ്‌വിൻ' (കൊലൊ. 3: 13b).

അടുത്തതായി കർത്താവിന്റെ മാതൃക നമുക്ക് പരിശോധിക്കാം. കർത്താവ് തന്നെ കുരിശിച്ചവർക്കുവേണ്ടി പ്രാർത്ഥിച്ചു. 'പിതാവേ, ഇവർ ചെയ്യുന്നത് ഇന്നതെന്ന് അറിയായ്കയാൽ ഇവരോടു ക്ഷമിക്കണമേ' (വി. ലൂക്കോ. 23; 34). മൂന്നു പ്രാവശ്യം തള്ളിപ്പറഞ്ഞ പത്രോസിനെ പശ്ചാത്താപത്തിൽ പൂർണ്ണതപ്പെടുത്തിയിട്ട് കർത്താവ് യഥാസ്ഥാനപ്പെടുത്തി (വി. യോഹ. 21: 15–17). കുററക്കാരോടുള്ള നമ്മുടെ സമീപനം എങ്ങനെയുള്ളതാണ്? നമ്മോടു കുററം ചെയ്യുന്നവരെ, നമുക്കുവേണ്ടി മരിക്കത്തക്ക സ്നേഹത്തിൽ നിറയ്ക്കുവാൻ നമുക്ക് കഴിയുന്നുണ്ടോ?

ഈ ദിവ്യമായ ക്ഷമയും നമുക്ക് എപ്പോഴും വേണ്ടിയിരിക്കുന്നു. ഇത് സകലരോടും വേണ്ടിയിരിക്കുന്നു.

## ബഹുമാനം

യഥാർത്ഥ ക്ഷമയിലും സ്നേഹത്തിലും നാം നിറയുമ്പോൾ കുററക്കാരെയും നമ്മെക്കാൾ താണവരെയും ബഹുമാനിക്കുവാൻ നമുക്കു സാധിക്കും. കർത്താവിന്റെ മാതൃക നമുക്കു നോക്കാം. തന്നെ ഒററിക്കൊടുക്കുന്നതിന് പണം വാങ്ങി തക്ക സമയം നോക്കിയിരുന്ന യൂദായുടെ കാൽ കർത്താവു കഴുകി, പല കുററങ്ങളും കുറവുകളുമുണ്ടായിരുന്ന ശിഷ്യന്മാരെ കർത്താവ് അഭിനന്ദിച്ചു പറഞ്ഞു. 'നിങ്ങളാകുന്നു എന്റെ പരീക്ഷകളിൽ എന്നോടുകൂടെ നിലനിന്നവർ'' (വി. ലൂക്കോ 22:28)

വി. പൗലോസിന്റെ ഉൽബോധനങ്ങളും കാണുക. ''ശാഠ്യത്താലോ ദുരഭിമാനത്താലോ ഒന്നും ചെയ്യാതെ, താഴ്മയോടെ, ഓരോരുവൻ മറ്റുള്ളവരെ തന്നെക്കാൾ ശ്രേഷ്ഠരെന്ന് എണ്ണിക്കൊള്ളുവിൻ (ഫിലി. 2:3) മറ്റുള്ളവർ എപ്പോഴും നമ്മെക്കാൾ ശ്രേഷ്ഠരാകണമെന്നില്ലല്ലോ. അവർ നമ്മെക്കാൾ ശ്രേഷ്ഠരാണെങ്കിൽ നാം അവരെ എങ്ങനെ ബഹുമാനിക്കണമോ, അതുപോലെ നാം ബഹുമാനിക്കണമെന്നാണിതിന്റെ അർത്ഥം. കർത്താവ് ശിഷ്യന്മാരുടെ കാൽ കഴുകിയപ്പോൾ, ശിഷ്യന്മാരെ തന്നെക്കാൾ ശ്രേഷ്ഠരായി എണ്ണി. ''സഹോദര പ്രീതിയിൽ തമ്മിൽ സ്ഥായിപൂണ്ട്, പരസ്പരം ബഹുമാനിക്കുന്നതിൽ മുന്നിട്ടുകൊൾവിൻ'' (റോമ.- 12:10) എന്നും വി. പൗലോസ് പറയുന്നു.

മറ്റുള്ളവരുടെ ബഹുമാനത്തിനും അഭിനന്ദനത്തിനും ഏവനും മോഹിക്കുന്നു. അതു ലഭിക്കുന്നതിനേക്കാൾ അവരെ സന്തോഷിപ്പിക്കുന്ന മറ്റൊന്നുമില്ല. അതിനാൽ മറ്റുള്ളവരെ ഉററമിത്രങ്ങളാക്കിത്തീർക്കുന്ന ഈ ബഹുമാനം, നമ്മുടെ ജീവിതത്തിൽ എപ്പോഴും ഉണ്ടായിരിക്കേണ്ടതല്ലേ?

## സൂക്ഷ്മത

നാലാമതായി നമ്മിൽ എപ്പോഴും ഉണ്ടായിരിക്കേണ്ട സൽഗുണം, സൂക്ഷ്മത, അഥവാ ജാഗ്രതയാണ്.

ദൈവം നമുക്കു തന്നിരിക്കുന്ന അനുഗ്രഹങ്ങളല്ലാതെ നമുക്ക് സ്വന്തമായി ഒരു നന്മയുമില്ലെന്ന ആത്മാവിലുള്ള ദാരിദ്ര്യത്തിനും അഥവാ വിനയത്തിനും പുറമെ, നമ്മുടെ കുററങ്ങളെക്കുറിച്ചും നാം ബോധവാന്മാരും ബോധമതികളുമായിത്തീരുമ്പോൾ, ജീവിതത്തിൽ സൂക്ഷ്മതയുണ്ടാകും. കുററങ്ങളും കുറവുകളും വരാതിരിക്കത്തക്കവണ്ണം, ചുററുപാടുകളെ നിയന്ത്രിക്കുന്ന

### മദ്ധ്യസ്ഥതയാലുള്ള ഉപകാരസ്മരണയ്ക്ക്

ഒരു വിശ്വാസി, കോട്ടയം.

തോമസ് കെ. വർഗീസ്.

വർഗീസ്, [illegible] കെ. വർഗീസ് പാറക്കാ, ബാംഗ്ളൂർ.

താമസിച്ചതിനു ക്ഷമാപണം.- അന്നമ്മ ജോസഫും കുഞ്ഞും പേരും

ഒരു വിശ്വാസി, അഹമ്മദ്ബാദ്.

# പ്രതീക്ഷകളുയർത്തുന്ന മദ്രാസ് മെഡിക്കൽ സെൻറർ

മലങ്കര ഓർത്തഡോക്സ് സഭയുടെ യശസ്സു യർത്തുന്ന ഒരു സ്ഥാപനമാണ് മദ്രാസ് ഭദ്രാസനത്തിൻെറ ആഭിമുഖ്യത്തിൽ 1987 ജൂൺ 22–ന് ഉദ്ഘാടനം ചെയ്യപ്പെട്ട മദ്രാസ് മെഡിക്കൽ മിഷൻ അഥവാ 'ഇൻസ്റ്റിററ്യൂട്ട് ഓഫ് കാർഡിയോ വാസ്കുലർ ഡിസീസ് സെൻറർ'. ഹൃദ്രോഗ ചികിൽസ മുഖ്യലക്ഷ്യമാക്കിക്കൊണ്ട് നാല് ഏക്കറിൽ അഞ്ചു കോടി രൂപായോളം പ്രാരംഭ മുതൽ മുടക്കുള്ളതായ ഈ സ്ഥാപനം ഇന്ന് ദക്ഷിണേന്ത്യയിൽ ഹൃദ്രോഗികളുടെ ഒരു പ്രധാന ആശാകേന്ദ്രമായി വളർന്നിരിക്കുന്നു. മദിരാശിയിലെ അണ്ണാനഗറിൽ വിപുലമായ അത്യാധുനിക സജ്ജീകരണങ്ങളോടുകൂടി തുടങ്ങാനിരിക്കുന്ന ഇൻസ്റ്റിററ്യൂട്ട് ഓഫ് കാർഡിയോ–വാസ്കുലർ ഡിസീസ് സെൻറർ ഇപ്പോൾ പ്രവർത്തിക്കുന്നത് വടപളനിയിലെ വിജയാ ആശുപത്രിയിലാണ്.

കാലഘട്ടങ്ങൾക്കനുസൃതമായി നവംനവങ്ങളായ രോഗങ്ങൾ മനുഷ്യനെ തേടിയെത്തുന്നു. അത്തരം രോഗങ്ങളോട് പ്രതികരിക്കുവാനുതകുന്ന നൂതനോപകരണങ്ങളോടുകൂടിയ ആതുരാലയങ്ങൾ അനിവാര്യമത്രേ. മനുഷ്യരെ അവരുടെ അസഹ്യങ്ങളായ രോഗങ്ങളിൽ നിന്ന് താങ്ങിയെടുന്നേല്പിച്ച് അവർക്കാശ്വാസവും സമാധാനവും പ്രദാനം ചെയ്യുന്നതിനുപകരിക്കുന്ന സ്ഥാപനമാണ് ആതുരാലയം. അത് 'മിഷൻ' പ്രവർത്തനത്തിനുള്ള ഒരു ക്രൈസ്തവ ദർശനം കൂടിയുള്ളതാണെങ്കിൽ അതിശ്രേഷ്ഠമായ പ്രവർത്ത

തിലും, ദോഷകരങ്ങളായ ചിന്തകൾ അകററുന്നതിലും, നാവിനെ നിയന്ത്രിക്കുന്നതിലും, നേരേമറിച്ച് നല്ല ചിന്തകൾ കൊണ്ട് മനസ്സിനെ നിറയ്ക്കുന്നതിലും; നല്ല ആഗ്രഹങ്ങൾ വർദ്ധിപ്പിക്കുന്നതിലും, നാം ജാഗരൂകരാകേണ്ടിയിരിക്കുന്നു.

നാം ഏതാണ്ടൊക്കെ ആയി എന്നും, അത് നമ്മുടെ സ്വന്ത കഴിവുകൊണ്ടാണെന്നുമുള്ള നിഗളചിന്ത വരുമ്പോഴാണ്, നാം സൂക്ഷ്മതയില്ലാത്തവരായിത്തീരുന്നത്. അപ്പോഴാണ് വീഴ്ചകളും താഴ്ചകളും ഉണ്ടാകുന്നത്.

നമ്മിൽ വരാവുന്ന തെററുകളെ മാററുന്നതിന് പരമാവധി പ്രവർത്തിക്കുന്നതോടൊപ്പം, പരമാവധി നന്മ ചെയ്യുന്നതിലും നാം സൂക്ഷ്മതയുള്ളവരായിരിക്കണം "ചെയ്‌വാൻ നിനക്കു സംഗതിവരുന്നതൊക്കെയും ശക്തിയോടെ ചെയ്യുക. "(സഭാ. പ്ര. 9;10) എന്ന് ജ്ഞാനിയായ ശലോമോൻ പറയുന്നു" നിൻെറ ദൈവമായ യഹോവയെ, നീ പൂർണ്ണ ഹൃദയത്തോടും, പൂർണ്ണ മനസ്സോടും, പൂർണ്ണ ശക്തിയോടും കൂടെ സ്നേഹിക്കണം" (ആവ. 6:5) എന്ന് ദൈവം അരുളിച്ചെയ്യുന്നു "ഞാൻ നിങ്ങളെ സ്നേഹിച്ചിരിക്കുന്നതുപോലെ, നിങ്ങളും തമ്മിൽ തമ്മിൽ സ്നേഹിക്കണമെന്നാകുന്നു എൻെറ കല്പന" (വി. യോഹ. 15:12) എന്ന് കർത്താവും പറയുന്നു. സഹോദര സ്നേഹത്തെക്കുറിച്ച്, വി. യോഹന്നാൻ പറയുന്നതും ശ്രദ്ധിക്കുക. "നാമും സഹോദരന്മാർക്കുവേണ്ടി പ്രാണനെ വച്ചുകൊടുക്കേണ്ടതാകുന്നു" (1 യോഹ. 3:16b)

സ്നേഹത്തിൽ നിറഞ്ഞ് പരമാവധി നന്മ ചെയ്യുമ്പോൾ, ക്ഷീണമല്ല, ശക്തിയും സന്തോഷവുമാണ് അനുഭവപ്പെടുക. "എന്നെ അയച്ചവൻെറ ഇഷ്ടം ചെയ്തു അവൻെറ പ്രവർത്തിതികയ്ക്കുന്നത് എൻെറ ആഹാരമാകുന്നു" (വി. യോഹ. 4:34) എന്ന് കർത്താവു പറഞ്ഞത് ഇവിടെ പ്രസ്താവ്യമാണ്.

പ്രാർത്ഥനയോടും ദൈവാശ്രയത്തോടും, ഈ നാലു സൽഗുണങ്ങൾ വളർത്തിയെടുക്കുന്നതിൽ നാം സദാ ശ്രദ്ധിക്കുന്നെങ്കിൽ, നമ്മുടെയും നമ്മുടെ ചുററുമുള്ളവരുടെയും ജീവിതം, സമാധാനവും സന്തുഷ്ടിയും നിറഞ്ഞതായിത്തീരും.

ലോകാവസാനത്തോളം എല്ലാനാളും കൂടെ വസിക്കുന്ന കർത്താവും (വി. മത്താ 28:20) എന്നേക്കും നമ്മോടുകൂടെയിരിക്കേണ്ടതിന് കർത്താവുതന്ന പരിശുദ്ധാത്മാവും (വി. യോഹ.– 14:16b) പുത്രനോടുകൂടെ പ്രവർത്തിക്കുന്ന പിതാവും (വി. യോഹ. 14:23) ആയതിന് നമ്മെ സഹായിക്കട്ടെ.

=*=

## കുവൈററ് ഓർത്തഡോക്സ് സിറിയൻ ചർച്ച്

### പോസ്ററ് ബോക്സ് 5825 സഫാത്ത്

### 13059, സഫാത്ത് – കുവൈററ്

കുവൈററ് ഇടവകയുടെ ചാരിററി ഫണ്ടിൽനിന്ന് വിവാഹം / ചികിൽസ / ഭവനനിർമ്മാണം / വിദ്യാഭ്യാസം എന്നിങ്ങനെയുള്ള ആവശ്യങ്ങൾക്ക് സഹായം അർഹിക്കുന്നവരെ തെരഞ്ഞെടുക്കുന്നതിനായി സാധുക്കളായ മലങ്കര സഭാംഗങ്ങളിൽനിന്ന് അപേക്ഷകൾ ക്ഷണിച്ചുകൊള്ളുന്നു. അപേക്ഷയിൽ താഴെ പറയുന്ന വിവരങ്ങൾ ക്രമമായും വിശദമായും രേഖപ്പെടുത്തിയിരിക്കണം.

1. അപേക്ഷകന്റെ പൂർണ്ണമായ പേരും മേൽവിലാസവും.
2. അപേക്ഷകന്റെ വയസ്സ്.
3. കുടുംബത്തിലെ ആകെ അംഗസംഖ്യ.
4. ആദായകരമായ തൊഴിലിൽ / ഉദ്യോഗത്തിൽ ഏർപ്പെട്ടിരിക്കുന്ന കുടുംബാംഗങ്ങളുടെ എണ്ണം.
5. കുടുംബത്തിലെ മൊത്തം വാർഷിക വരുമാനം.
6. ഏത് ആവശ്യത്തിന് സഹായം അഭ്യർത്ഥിക്കുന്നു എന്നതിന്റെ വിശദവിവരം, വിദ്യാഭ്യാസത്തിനാണെങ്കിൽ പഠിക്കുന്ന വിദ്യാലയത്തിൽ നിന്നുള്ള Course Certificate–ഉം അവസാനം വിജയിച്ച പരീക്ഷയ്ക്കു ലഭിച്ച മാർക്കിന്റെ attested copy–യും സ്വഭാവ സർട്ടിഫിക്കററും.
7. ഇതേ ആവശ്യത്തിന് മററു ട്രസ്ററുകൾ / സംഘടനകൾ / വ്യക്തികൾ എന്നിവരിൽ നിന്ന് എന്തെങ്കിലും സഹായം ലഭിച്ചിട്ടുണ്ടെങ്കിൽ / അപേക്ഷിച്ചിട്ടുണ്ടെങ്കിൽ അതിന്റെ വിശദവിവരം.
8. അപേക്ഷകന്റെ ഇടവകയും ഭദ്രാസനവും.

അപേക്ഷയിലെ വസ്തുതകൾ പൂർണ്ണമായും സത്യമാണെന്ന് ഇടവക വികാരിയും ഇടവക ഭരണസമിതിയിലെ ഓരോ അംഗവും സാക്ഷ്യപ്പെടുത്തിയിരിക്കണം.

അപേക്ഷകൾ ലഭിച്ചിരിക്കേണ്ട അവസാന തീയതി 1988 നവംബർ 30. അപേക്ഷകൾ

KUWAIT ORTHODOX CHURCH
P. O. Box 5825 - SAFATH
13059 - SAFATH - KUWAIT എന്ന മേൽവിലാസം കവറിന്റെ പുറത്ത് മൂന്നു ഭാഗത്തുമായി ഇംഗ്ലീഷിൽ എഴുതി അയയ്ക്കണം.

അപൂർണ്ണമായതോ സത്യവിരുദ്ധമായ വിവരങ്ങൾ അടങ്ങിയതോ ആയ അപേക്ഷകൾ യാതൊരു കാരണവശാലും പരിഗണിക്കുന്നതല്ല.

ഒരു ഇടവകയിൽനിന്ന് ഒന്നിലധികം അപേക്ഷകൾ പരിഗണിക്കുവാൻ നിർവാഹമില്ലാത്തതിനാൽ ഏററവും അർഹരായവരെ മാത്രം ശുപാർശ ചെയ്യുവാൻ ഭരണസമിതി പ്രത്യേകം ശ്രദ്ധിക്കണമെന്ന് താല്പര്യപ്പെടുന്നു.

(വികാരി)

N. B. അപേക്ഷയുടെ ഒരു കോപ്പി The Manager, 'Malankara Sabha, Kottayam-38 എന്ന വിലാസത്തിൽ അയച്ചുകൊടുത്തിരിക്കണം.

നം കാഴ്ചവെയ്ക്കുവാൻ കഴിയും. സഭയുടെ വിവിധയിടങ്ങളിൽ ആതുരാലയങ്ങൾ ഉയർന്നു വരുന്നെങ്കിലും മനുഷ്യന് ഏററം പ്രയോജനപ്രദമായ രോഗനിയന്ത്രണോപാധികളോ നൂതന ചികിൽസാ സമ്പ്രദായങ്ങളോ ലഭ്യമാകുന്നില്ല. എന്നാൽ നൂതന ശാസ്ത്രസാങ്കേതികോപകരണങ്ങളുടെ സഹായത്തോടെ പ്രവർത്തിക്കുന്നതും, കഴിഞ്ഞ ജൂണിൽ ഒരു വയസ്സുമാത്രം പൂർത്തിയാക്കിയതുമായ 'മദ്രാസ് മെഡിക്കൽ സെൻററി'ൽ ഇതിനോടകം ദക്ഷിണേന്ത്യയിൽ നിന്നു മാത്രമല്ല മാലദ്വീപ്, ശ്രീലങ്ക, നേപ്പാൾ, ഖത്തർ, കുവൈററ്, മലേഷ്യ, ബഹ്റെയിൻ, യു. എ. ഈ. മുതലായ വിദേശ രാജ്യങ്ങളിൽ നിന്നുമുള്ള ഹൃദ്രോഗികളെ ചികിൽസിച്ച് ശസ്ത്രക്രിയ നടത്തുന്നതിനു സാധിച്ചിട്ടുണ്ട്. കഴിഞ്ഞ മാർച്ചുവരെയുള്ള ഒൻപത് മാസങ്ങളിൽ 367 ശസ്ത്രക്രിയകൾ ഈ ഇൻസ്ററിററ്യൂട്ടിൽ നടത്തിക്കഴിഞ്ഞു.

ജൻമനാ ഹൃദയവൈകല്യമുള്ള കുട്ടികൾ, ഹൃദയത്തിൻെറ അറകളിൽ ക്ഷതം ബാധിച്ചവർ, രക്തധമനികളിൽ തടസ്സമുള്ളവർ, ഹൃദയവാതം ബാധിച്ചവർ, രക്തം കട്ടപിടിച്ച്—ക്ലോട്ടുകൾ—തലച്ചോറിൽ പ്രവേശിച്ച് പക്ഷവാതം പിടിച്ചവർ എന്നിങ്ങനെ പലതരത്തിലുള്ള രോഗികളെ ചികിൽസിക്കുന്നു. ഇത്തരം രോഗങ്ങൾ യഥാസമയം കണ്ടുപിടിക്കാനും ഫലപ്രദമായ ഔഷധങ്ങളും ശസ്ത്രക്രിയകളും വഴി രോഗശാന്തി നേടാനും കഴിയുമാറുള്ള ചികിൽസാ സമ്പ്രദായങ്ങളിവിടെയുണ്ട്. എന്നാൽ ഇൻഡ്യയിൽ ഇതിനു മുൻപ് ഇത്തരം രോഗങ്ങൾക്ക് ഫലപ്രദമായ ചികിൽസാകേന്ദ്രങ്ങളില്ലാതിരുന്നതിനാൽ പലരും വിദഗ്ധ ചികിൽസയ്ക്കുവേണ്ടി വിദേശങ്ങളെ ആശ്രയിച്ചിരുന്നു. ഇൻഡ്യയിൽ നിന്ന് ഒരാണ്ടിൽ 600—ൽപരം രോഗികൾ ഇത്തരം ചികിൽസക്കായി വിദേശത്തു പോകുമെന്നു കരുതുന്നു. എന്നാൽ വിദേശത്തു ലഭിക്കാവുന്ന എല്ലാവിധ വിദഗ്ദ്ധ ചികിൽസകളും നൽകിക്കൊണ്ട് ആതുര സേവന രംഗത്തെ നൂതനാദ്ധ്യായം കുറിക്കുവാൻ കഴിയുന്ന ഒരു സ്ഥാപനമായി മദ്രാസ് മെഡിക്കൽ മിഷൻ' സെൻറർ വളർന്നുവരുന്നു. ഇത് സഭയ്ക്കുതന്നെ അഭിമാനമല്ലേ.

മദ്രാസ് ഭദ്രാസനാധിപൻ സഖറിയാസ് മാർ ദീവന്നാസിയോസ് മെത്രാപ്പോലീത്തായുടെ അക്ഷീണ പരിശ്രമത്തിൻെറയും സേവനസന്നദ്ധതയുടെയും മകുടോദാഹരണമാണീ സ്ഥാപനം. അതിൻെറ കീർത്തിയും ശ്രേഷ്ഠതയും എത്രമാത്രം ഉയരുന്നുവോ അത്രമാത്രം അതിൻെറ സ്ഥാപകമെത്രാപ്പോലീത്തായുടെയും നാമം സ്മരിക്കപ്പെടും. ഒപ്പം അതുൾപ്പെടുന്ന ഭദ്രാസനത്തിൻെറയും സഭയുടെയും. കേന്ദ്ര സർക്കാർ സർവീസിലെ കാർഡിയോ വാസ്കുലർ വകുപ്പിൻെറ മേധാവിയും ലോകപ്രശസ്തി നേടിയിട്ടുള്ള ശസ്ത്രക്രിയാ വിദഗ്ദ്ധനുമായ ഡോ. കെ. എം. ചെറിയാൻ സർവീസിൽ നിന്ന് രാജിവെച്ച് ആദർശനിഷ്ഠനായി സേവനസന്നദ്ധതയോടെ ഇതിൻെറ ഡയറക്ടറായി പ്രവർത്തിക്കുന്നു. ഒരു ബൈപാസ് ശസ്ത്രക്രിയ നടത്തിക്കൊണ്ട് ഇൻസ്ററിററ്യൂട്ടിൻെറ ഉദ്ഘാടനം നിർവഹിച്ചതും അദ്ദേഹമായിരുന്നു. മററു പലേടത്തും ശസ്ത്രക്രിയ നടത്തുവാൻ സാധിക്കാത്ത പല കേസുകളും ഇപ്പോൾ ഡോ. ചെറിയാൻെറ അടുക്കലേക്കാണ് റഫർ ചെയ്യപ്പെടുന്നത്. വിദേശങ്ങളിലെ ആശുപത്രികളിൽ പോകാൻ നിർദ്ദേശിച്ച പല കേസുകളും ഡോക്ടർ ചെറിയാനെ തേടിവരുന്ന സാഹചര്യത്തിൽ ഈ ഇൻസ്ററിററ്യൂട്ടിൻെറ ഉത്തരവാദിത്വം വർദ്ധിച്ചുവരുന്നു. ഒപ്പം പ്രശസ്തിയും.

ജൻമനാ ഹൃദയവൈകല്യമുള്ള കുട്ടികളെ ശസ്ത്രക്രിയ നടത്തുക എന്നത് വളരെ സങ്കീർണ്ണമാണ്. രക്തനഷ്ടം മൂലം അപകടം നേരിടാം എന്നതു കൊണ്ട് ആരുമതിന് മുതിരാറില്ല. എന്നാൽ കുട്ടികളിലെ ചോരയോട്ടം സ്തംഭിപ്പിച്ച് വിജയകരമായി ശസ്ത്രക്രിയ നടത്തിയ ഇൻഡ്യയിലെ ഒന്നാമത്തെ ഡോക്ടർ എന്ന പേരിന് ഡോ. ചെറിയാൻ അർഹനായി. ശസ്ത്രക്രിയാരംഗത്തെ അത്ഭുതപൂർവമായ വിജയത്തെയും മററും പരിഗണിച്ച് ഇൻറർനാഷണൽ ഫെലോഷിപ്പ് ലഭിച്ചിട്ടുള്ള ഡോ. കെ. എം. ചെറിയാൻ ഈ സ്ഥാപനത്തിൻെറ ഭാവിയെക്കുറിച്ച്:

''ഇൻഡ്യ ഒരു വികസ്വരരാഷ്ട്രമെങ്കിലും ആധുനിക ചികിൽസാ സങ്കേതങ്ങളുടെ സൗകര്യം ഇവിടെ നിഷേധിക്കപ്പെട്ടുകൂടാ. ഹൃദ്രോഗികൾക്കെല്ലാം ഫലപ്രദമായ ചികിൽസാ സംവിധാനം നൽകുവാൻ കഴിയണം. അതിനാൽ ഇതിനോടനുബന്ധിച്ച് വിദേശയിനം ഹൃദ്രോഗങ്ങൾക്കും ശസ്ത്രക്രിയകൾക്കും ഗവേഷണപഠനങ്ങൾക്കും പരിശീലനത്തിനും ഉതകുന്ന ഒരു മാതൃകാകേന്ദ്രം സ്ഥാപിക്കേണ്ടിയിരിക്കുന്നു.'

'പ്രസ്തുത ഇൻസ്ററിററ്യൂട്ടിലെ നൂതനോപകരണങ്ങളെയും അതിൻെറ പ്രവർത്തനത്തെയും കുറിച്ച് ഡോ. ചെറിയാൻ വിശദീകരിക്കുന്നു.

'ഹൃദ്രോഗ ചികിൽസയ്ക്കായുള്ള എല്ലാവിധ നൂതനോപകരണങ്ങളുടെ സഹായവും ഇവിടെ ലഭ്യമാണ് അതിൽ ചിലത്; 'കത്തീടറൈസേഷൻ ലാബോറട്ടറി'. രക്തക്കുഴലിലൂടെ കത്തീടർ കടത്തി എക്സറേയുടെ സഹായംവഴി ഹൃദയം പരിശോധിക്കുന്നതിനുള്ള ആഞ്ജിയോഗ്രാഫ് യന്ത്രം ഏററവും പുതിയതാണ്. രക്തക്കുഴലിലുള്ള പ്രതിബന്ധങ്ങളെ മാററി പലപ്പോഴും ശസ്ത്രക്രിയയുടെ ആവശ്യകത പോലും ഇല്ലാതാക്കുവാൻ കഴിയുന്ന ആഞ്ജീയോ പ്ലാസ്ററിക്ക് സംവിധാനവും ഇതിലുണ്ട്.

രോഗികളെ ശുശ്രൂഷിക്കുന്നതിൽ ഏററവും ഫലപ്രദമായ ഏററവും പുതിയ മോണിറേഴ്സ് ഇവിടെ സ്ഥാപിച്ചുകഴിഞ്ഞു. കമ്പ്യൂട്ടറുകളോടുകൂടി ഏഴു ചാനലുകളുള്ള ഈ മോണിറേഴ്സിന് രോഗിയുടെ സ്ഥിതിയെ സംബന്ധിച്ച് വിശദമായ വിവരങ്ങൾ നൽകുവാനും സൂക്ഷിച്ചുവെക്കുവാനും സാധിക്കും. ഇവിടെ സ്ഥാപിച്ചിട്ടുള്ള ഇ. സി. ജി. കമ്പ്യൂട്ടർ വഴി വ്യാഖ്യാനിച്ച് 12 സൂചനകൾ നൽകാൻ കഴിയുന്ന ഉപകരണമാണ്.

കേന്ദ്രീകൃതമായ ഒരു നിയന്ത്രണ മുറിയിൽ നിന്ന് ഒരേസമയം മുപ്പത് രോഗികളുടെ സ്ഥിതിഗതികൾ നിരീക്ഷിക്കാൻ കഴിയുന്ന ടെലിമെററി മോണിററിങ്ങ് സിസ്ററം എടുത്തുപറയാവുന്നതാണ്. ഇൻഡ്യയിൽ ഈ സംവിധാനമുള്ള ഒരേയൊരു കേന്ദ്രം മെഡിക്കൽ മിഷൻ ഇൻസ്ററിററ്യൂട്ടായിരിക്കും. ഏതാനും ദിവസങ്ങൾക്കകം ഇതിവിടെ സ്ഥാപിക്കും. പോർട്ട്ലാൻഡിലെ സെൻറ് വിൻസെൻറ് ആശുപത്രി നൽകുന്ന സമ്മാനങ്ങളിൽ ഒന്നാണിത്. മറെറാന്ന് സെൽസെയ്വർ ആണ്.

ഓപ്പറേഷന് വിധേയനായിക്കൊണ്ടിരിക്കുന്ന ഒരു രോഗിയുടെ ഒലിച്ചു നഷ്ടപ്പെടുന്ന രക്തം ശേഖരിച്ച് വീണ്ടും ശരീരത്തിലേക്ക് സംക്രമിപ്പിക്കാൻ വേണ്ടുന്ന സജ്ജീകരണങ്ങളോടുകൂടിയതാണ് സെൽസെയ്വർ ഓപ്പറേഷന് ഏറിയ പങ്കും രോഗിയുടെ സ്വന്തം രക്തം തന്നെ അയാൾക്കു ലഭിക്കുന്നു.'

ഒരു വർഷത്തിനിടയിൽ ഒട്ടനവധി രോഗികളെ രക്ഷിക്കുന്നതിനു കഴിഞ്ഞു. അതിൽ പലതും ശ്രദ്ധേയമാണ്. ഹൃദയത്തിൻെറ ഇടത്തെ വെൻട്രിക്കിൾ വല്ലാതെ വീർത്ത് ഹൃദയപേശികൾ മിക്കവാറും മരവിച്ച് രക്തസഞ്ചാരം നിലച്ചതിനാൽ ഹൃദയത്തിൻെറ അറയിൽ ചോര കട്ടപിടിച്ച് അവശനായ കോഴിക്കോട്ടുകാരൻ ഹരിദാസിൻെറ കഥയാണ് അതിലൊന്ന്. ഇന്ത്യയിലൊരടിത്തും നടത്താൻ പററാത്ത ഒരോപ്പറേഷൻ മാത്രമെ പരീക്ഷിക്കാനുള്ളു എന്നാണ് ആ രോഗിയെ പരിശോധിച്ച വിദഗ്ദ്ധരെല്ലാം അഭിപ്രായപ്പെട്ടത്. എന്നാൽ ഡോ. ചെറിയാനും സഹപ്രവർത്തകരും ധൈര്യമായി ആ ഓപ്പറേഷൻ നടത്തി; രോഗിയെ രക്ഷപ്പെടുത്തി. 'അപൂർവ്വമായ ഒരു ശസ്ത്രക്രിയ' എന്ന് പത്രങ്ങളിതിനെപ്പററി റിപ്പോർട്ടു ചെയ്തിരുന്നു.

വിനയവും വൈദഗ്ധ്യവും നിസ്വാർത്ഥമായ സേവനതൃഷ്ണയുമുള്ള ഒരു പററം വിദഗ്ദ ഡോക്ടറന്മാരും സ്ററാഫും ഡോ. ചെറിയാനോടൊപ്പം കർമ്മരംഗത്തുണ്ട്. പുരോഗതിയുടെ അത്യുംഗ ശൃംഗത്തിലേക്ക് തങ്ങളുടെ സേവന സന്നദ്ധത ഉയർത്തി സർവ്വർക്കും രോഗവിമുക്തി നൽകുന്നതിനുവേണ്ടി സമർപ്പിതരും ദൈവാശ്രയബോധമുള്ളവരുമായ ഒരു പററം ഡോക്ടറന്മാരുടെ കർമ്മനിരതയാണ് ചുരുങ്ങിയ കാലംകൊണ്ട് ജനശ്രദ്ധ ആകർഷിക്കുവാൻ കഴിഞ്ഞ ഈ ഇൻസ്ററിററ്യൂട്ടിൻെറ അത്ഭുതപൂർവമായ വിജയം!!

# ഞായറാഴ്ച പനി

എം. സി. വർഗീസ് (റിട്ട: എക്സിക്യൂട്ടീവ്, എഞ്ചിനീയർ, ആലുവാ)

തീർത്തും ബാലിശങ്ങളായ, നിസ്സാര കാരണങ്ങളാണ് വലിയ ഉത്തരവാദിത്തങ്ങൾ നിറവേററാതിരിക്കുന്നതിന് സാധാരണ ആളുകൾ പറയാറുള്ളത്. 'നേരം കിട്ടിയില്ല, ഈ വഴിയ്ക്കൊന്നും വരാറില്ല, പത്രത്തിൽ വായിച്ചു വിവരം അറിഞ്ഞിരുന്നു; നീരുവീഴ്ചയും തെല്ലു പനിയുമായിരുന്നു' ഇങ്ങനെ എത്രവേണമെങ്കിലും പറയുവാൻ ഒട്ടും സങ്കോചമില്ല, ആളുകളുടെയിടയിൽ കടലും കടലാടിയുംപോലെ, വെള്ളിയും വെള്ളിക്കോലുംപോലെ, മാത്രമേ ഈവക പ്രസ്താവനകളും സത്യവും തമ്മിൽ ബന്ധമുണ്ടാകാറുള്ളു. 'സാറിന്റെ കാഴ്ച നഷ്ടപ്പെടുന്നതിനുമുമ്പേ ഒന്നു വന്നുകാണണം എന്നുണ്ടായിരുന്നു, ഇടയ്ക്കിടെ ഒരു പനിവരും, പിന്നെങ്ങിനെയാ?' എന്നു യശഃശരീരനായ ശ്രീ. കെ. പി. കേശവമേനോനോട് തന്റെ ഒരു സുഹൃത്ത് നേരിട്ടു പറഞ്ഞതായി അദ്ദേഹത്തിന്റെ ആത്മകഥയിൽ എഴുതിയിട്ടുണ്ട്. മത്തായിച്ചനെ രണ്ടാഴ്ചയായി പള്ളിയിൽ കണ്ടില്ലല്ലോ' എന്നു കുശലംചോദിച്ച വികാരിയച്ചനോട്, 'എന്റച്ചോ, ഒരു കുടയെടുക്കാൻ ഇല്ലാഞ്ഞാണേ, അച്ചന് പിന്നെ എല്ലാഞായറാഴ്ചയും വന്നേപററൂ അതുപോലാണോ..... എന്ന് ആത്മഗതവും ഊറിച്ചിരിയും. എന്താപോരെ മറുപടി?

നമ്മുടെ പള്ളികളിൽ പതിവായി ഞായറാഴ്ച ആരാധനയ്ക്ക് വരാതിരിക്കുന്നവർ ചുരുക്കമാണ്; നല്ലകാര്യം: പക്ഷെ, വരുന്നവർതന്നെ എപ്പോൾ, എന്തിനായി, എങ്ങിനെ വരുന്നു, എന്ന് അവർക്കും നിശ്ചയമില്ല, മററുള്ളവർക്കും നിശ്ചയമില്ല. പലപ്പോഴും നിസ്സാരകാരണങ്ങൾ—നിശ്ചയമായും നീക്കുപോക്കുള്ള—കാരണങ്ങളാണ് വളരെ താമസിച്ചും, ആരാധനയ്ക്കു ഒരുങ്ങാതെയുംമററും ദേവാലയത്തിലെത്തുന്നതിന് പറയാറുള്ളത് 'ബഹുമതിപൂർവ്വം ഞാൻ നിന്റെ ഭവനത്തിലേക്കു വന്ന് എന്റെ നേർച്ചകളെ നിനക്കു കഴിക്കും' എന്ന് പാടിക്കൊണ്ട്, അർപ്പിത മനസ്സോടെയത്രേ ദാവീദു ദേവാലയത്തിലേക്കു കടന്നു വന്നിരുന്നത്. വി. ബലി ആരംഭിക്കുമ്പോഴെങ്കിലും പള്ളിയിലെത്തിയിരിക്കണമെന്നും ഒരുക്കത്തോടെ പോകണമെന്നും നമ്മിൽ എത്രപേർ കരുതാറുണ്ട്? സുറിയാനിക്രിസ്ത്യാനികളാണ് നാം എന്ന കാര്യം പലപ്പോഴും വിസ്മരിച്ചുപോകുന്നു എന്നേയുള്ളു.

## പള്ളിയിൽ പോകുന്നതെന്തിന്?

എന്തിന്, എങ്ങിനെ പള്ളിയിൽ പോകണം, ആരാധനയിൽ സംബന്ധിക്കണം, എന്നൊക്കെ

---

ഈ സ്ഥാപനത്തിന്റെ സ്ഥാപകനും ഭദ്രാസന മെത്രാപ്പോലീത്തായുമായ സഖറിയാസ് മാർ ദിവന്നാസിയോസ് മെത്രാപ്പോലീത്താ:

'രോഗികളെ സൗഖ്യമാക്കുന്നതും ആതുരരെ സഹായിക്കുന്നതുമായ ക്രിസ്തീയ ദൗത്യനിർവണദർശനമാണ് 'മദ്രാസ് മെഡിക്കൽ മിഷന്റെ' ലക്ഷ്യം. ദൈവദത്തമായ ധനം, ആരോഗ്യം, സമയം, ജ്ഞാനം എന്നിവ ആവശ്യക്കാർക്ക് പങ്കുവെക്കുന്നത് ക്രിസ്തീയ കാര്യവിചാരകത്വത്തിന്റെ വിശ്വസ്ത വിനിയോഗമാണ്. തന്മൂലം ദൈവത്തിന് മഹത്വവും കൃതജ്ഞതയും അർപ്പിക്കുവാൻ നമുക്കവസരം ലഭിക്കുന്നു. ഇതാണിതിന്റെ പിന്നിലുള്ള പ്രേരണ. ഇത്രയും ബ്രഹത്തായ ഒരു സ്ഥാപനം ആരംഭിക്കുവാനവസരം നൽകിയ സർവ്വശക്തനായ ദൈവത്തെ മഹത്വപ്പെടുത്തുന്നു.'

അതെ ഇതിനു പിന്നിൽ പ്രവർത്തിച്ച അഭിവന്ദ്യ സഖറിയാസ് മാർ ദിവന്നാസിയോസ് തിരുമേനി മുക്തകണ്ഠമായ പ്രശംസയർഹിക്കുന്നു. നൂതനാശയങ്ങളിലൂടെ കുടുതൽ പ്രവർത്തിക്കുവാൻ അഭിവന്ദ്യ തിരുമേനിക്കു കഴിയട്ടെ! മദ്രാസ് മെഡിക്കൽ മിഷൻ ആയിരങ്ങളുടെ ആശാകേന്ദ്രമായിത്തീരട്ടെ! ഹൃദ്രോഗികളുടെ സമാധാനവും! സഭയുടെ മെഡിക്കൽ മിഷൻ സെന്ററുകൾ ഇതേപോലെ കാലഘട്ടത്തിന് അനുസൃതമായ പ്രവർത്തന സംവിധാനങ്ങളുമായി മുന്നോട്ടുവന്നാൽ ആവശ്യക്കാർ 'ആവശ്യവു'മായി കടന്നുവരാതിരിക്കയില്ല. അതിനു മദ്രാസ് മെഡിക്കൽ സെന്റർ അഥവാ 'ഇൻസ്റ്റിററ്യൂട്ട് ഓഫ് കാർഡിയോവാസ്കുലർ ഡിസീസ് സെന്റർ' മാർഗ്ഗദീപമാകട്ടെ.

**ജോൺ തോമസ്, കരിങ്ങാട്ടിൽ**

വികാരിയച്ചൻ ഉൽബോധിപ്പിച്ചാൽ, 'പൊന്നച്ചോ' അതൊക്കെ നടക്കുന്ന കാര്യമാണോ' എന്ന വിചാരമാവും. മനസ്സിൽ തോന്നുന്നതും പുറത്തുവന്നു പറയുന്നതും. എബ്രായലേഖനം 10: 15–25 ആണ് ഇതിനുത്തരം. മനുഷ്യരാശിയുടെ പാപപരിഹാരാർത്ഥം യേശുക്രിസ്തു തന്റെ സ്വന്ത രക്തത്താൽ ഏകയാഗം കഴിച്ചിട്ട് പിതാവിന്റെ വലത്തുഭാഗത്തിരുന്നുകൊണ്ട് നിത്യവും മദ്ധ്യസ്ഥത യാചിക്കുന്ന തുടർച്ച യാഗമല്ലാതെ മറ്റൊരു യാഗവും ആവശ്യമില്ലെന്നും അവരുടെ പാപങ്ങളും അകൃത്യങ്ങളും ഇനി ദൈവം ഓർക്കയില്ലെന്നും പരിശുദ്ധാത്മാവ് അസന്നിഗ്ദ്ധമായിത്തന്നെ സാക്ഷിക്കുന്നു.

തന്റെ രക്തത്താൽ വിശുദ്ധ മന്ദിരത്തിലേക്കുള്ള പ്രവേശനത്തിന് ധൈര്യവും ദൈവാലയത്തിൽ ഒരു പുരോഹിതനും നമുക്കുള്ളതുകൊണ്ട്, നാം ദുർമനസാക്ഷി നീങ്ങുമാറ്, ഹൃദയങ്ങളിൽ തളിക്കപ്പെട്ടവരും ശുദ്ധവെള്ളത്താൽ ശരീരം കഴുകപ്പെട്ടവരുമായി, പൂർണ്ണ നിശ്ചയം പൂണ്ട്, പരമാർത്ഥ ഹൃദയത്തോടെ അടുത്തുചെല്ലുക. ചിലർ ചെയ്യുന്നതുപോലെ, സഭായോഗങ്ങളെ ഉപേക്ഷിക്കാതെ, തമ്മിൽ പ്രബോധിപ്പിച്ചുകൊണ്ട് സ്നേഹത്തിനും സൽപ്രവർത്തികൾക്കും ഉത്സാഹം വർദ്ധിപ്പിപ്പാൻ, അന്യോന്യം സൂക്ഷിച്ചുകൊൾക. ദേവാലയത്തിലെ ആരാധനയുടെ അർത്ഥം പലരും മനസ്സിലാക്കാതെ പോകുന്നു.

## യേശുമിശിഹായുടെ മാതൃക

യേശുവിന്റെ ജീവിതകാലമത്രയും താൻ ദേവാലയത്തിൽ പതിവായി പോവുകയും പ്രാർത്ഥിക്കുകയും യഹൂദന്മാരുടെ സുന്നഗോഗുകളിൽ ദീർഘമായി പ്രസംഗിക്കയും പഠിപ്പിക്കുകയും ചെയ്തിരുന്നു. അവൻ പതിവുപോലെ വായിപ്പാൻ എഴുന്നേററുനിന്നു എന്നും യെശയ്യാ പ്രവാചകന്റെ പുസ്തകം അവനു കൊടുത്തു. അവൻ പുസ്തകം വിടർത്തി വായിച്ചു (വി. ലൂക്കാ 4: 16–17) എന്നും രേഖപ്പെടുത്തിയിരിക്കുന്നു. എന്ത് അസൗകര്യം നേരിട്ടാലും, താൻ ശാബതും ആരാധനയും മുടക്കുമായിരുന്നില്ല. നമുക്കും ഉത്സാഹമുണ്ടെങ്കിൽ ഇത് സാധിക്കും. എഴുപത്തിഎട്ടു വയസ്സിൽ മരിച്ച ഒരു സത്യവിശ്വാസിയായ മനുഷ്യൻ തന്റെ ഏഴാം വയസ്സുമുതൽ ഒരിക്കൽപോലും തെറ്റാതെ അപ്പന്റെ ഓർമ്മദിവസം പള്ളിയിൽപോയി വി. കുർബാന ചൊല്ലിക്കയും കുഴിമാടത്തിൽ പ്രാർത്ഥിക്കയും ചെയ്തുപോന്നത് വിസ്മയത്തോടെ ഞാൻ ഓർക്കാറുണ്ട്.

ദേവാലയ ഭക്തിയിലും പ്രാർത്ഥനാജീവിതത്തിലും യേശുവിന്റെ മാതൃക എത്ര മഹത്തായതായിരുന്നു. അഞ്ചപ്പംകൊണ്ട് അയ്യായിരത്തെ പോഷിപ്പിക്കുന്നതിനു മുൻപ് അവൻ സ്വർഗ്ഗത്തിലേക്കു നോക്കി പ്രാർത്ഥിച്ചു. അതു കഴിഞ്ഞയുടനെ തനിയെ നടന്ന് പ്രാർത്ഥിപ്പാൻ മലയിലേക്കു കയറിപ്പോയി. എന്തും ചെയ്യുന്നതിനു മുൻപും പിൻപും യേശു പിതാവിനോടു

മദ്ധ്യസ്ഥതയാലുള്ള
ഉപകാരസ്മരണയ്ക്ക്








ഒരു വിശ്വാസി.

# 'മറിയാമിൽനിന്ന് ശരീരിയായി'

''വചനം ജഡമായിത്തീർന്നു, കൃപയും സത്യവും നിറഞ്ഞവനായി നമ്മുടെ ഇടയിൽ പാർത്തു. ഞങ്ങൾ അവന്റെ തേജസ്സ് പിതാവിൽ നിന്ന് ഏകജാതനായവന്റെ തേജസ്സായി കണ്ടു''
(യോഹ 1:14)

പരിശുദ്ധിയുടെ വിളനിലമായ ദൈവമാണ് വചനം, അഥവാ ലോഗോസ് (യോഹ 1:1) എന്നാൽ ജഡമാകട്ടെ അശുദ്ധിയുടെ ഉറവിടവും (ഗലാ 5:19–21). ഗ്രീക്കുതത്വചിന്താഗതിയനുസരിച്ച് പരിശുദ്ധമായ വചനത്തിന് മാലിന്യങ്ങളെക്കൊണ്ടു നിറഞ്ഞ ജഡത്തിൽ വസിക്കുവാൻ സാദ്ധ്യമല്ല. ലോകത്തിലെ മഹത്തായ തത്വശാസ്ത്രം എന്നു വിശേഷിപ്പിച്ചിരുന്ന ഗ്രീക്കുചിന്തയെ തകിടം മറിച്ചുകൊണ്ടാണ് വി. യോഹന്നാൻ ശ്ലീഹ എഴുതിയത് 'വചനം ജഡമായിത്തീർന്നു' എന്ന്.

ദാമ്പത്യജീവിതത്തിൽ ഒരു ശിശു ജനിക്കുകയല്ല, ജനിക്കപ്പെടുകയാണ് ചെയ്യുന്നത്. വി. മത്തായി എഴുതിയ സുവിശേഷം 1:2–16 പരിശോധിച്ചാൽ അബ്രഹാം ഇസ്ഹാക്കിനെ ജനിപ്പിച്ചു, ഇസ്ഹാക്ക് യാക്കോബിനെ ജനിപ്പിച്ചു എന്നിങ്ങനെ ജനിപ്പിച്ചതായുള്ള പദപ്രയോഗം കാണാം. എന്നാൽ 16–ാം വാക്യത്തിന്റെ അവസാനം 'അവളിൽനിന്ന് ക്രിസ്തു എന്നു പേരുള്ള യേശു ജനിച്ചു' എന്നാണു കാണുന്നത്. പുരുഷന്റേയോ ജഡത്തിന്റെയോ ഇഷ്ടത്താൽ ജനിക്കപ്പെടുകയല്ല, യേശു സ്വയം ജനിച്ചവനാണ്.

ഇസ്ലാം മതം പഠിപ്പിക്കുന്ന ഒരു വസ്തുതയുണ്ട് ഒരു ശിശുവിന്റെ ജനനത്തിങ്കൽ ഏഴിൽ ആറു പങ്കാളിത്തം പുരുഷനും, ഒരു പങ്കാ

## പോൾ സിനിരാജ് മുഹമ്മദ്

ളിത്തം മാത്രം സ്ത്രീക്കും നിക്ഷിപ്തമായിരിക്കുന്നു. അങ്ങിനെയെങ്കിൽ ഒരു മാതാവ് ഏറെക്കുറെ മുട്ടത്തോടിനോ വിത്തുവട്ടിക്കോ തുല്യമാണ്. എന്നാൽ ക്രിസ്തുവിനെ സംബന്ധിച്ച് അവന് മാനുഷികമായി ഒരു പിതാവുണ്ടായിരുന്നില്ല. തികച്ചും യേശുവിന്റെ ജഡം കന്യാമറിയാമിന്റേതു മാത്രമാണ്. നിഖ്യാവിശ്വാസപ്രമാണത്തിൽ,' കന്യാമറിയാമിൽനിന്ന് ശരീരിയായിത്തീർന്നു മനുഷ്യനായി' എന്നു വ്യക്തമാക്കിയിട്ടുണ്ട്. ഓർത്തഡോക്സ് സഭകളും, പ്രൊട്ടസ്റ്റന്റു വിഭാഗത്തിൽ പ്പെട്ട മാർത്തോമ്മാ സഭയും തങ്ങളുടെ വി. കുർബാനയിൽ എടുത്തുദ്ധരിക്കാറുള്ള പ്രസ്താവ്യമാണ്'' കന്യാമറിയാമിൽ നിന്ന് ജഡമെടുക്കുകയും, വി. യോഹന്നാൻ സ്നാപകനോടു മാമോദീസ കൈക്കൊൾകയും ചെയ്തവനായ മശിഹാതമ്പുരാനേ........' തുടങ്ങിയുള്ളവ.

മറിയാമിൽ നിന്നു സ്വീകരിച്ചതും, വചനത്തോടുകൂടിയതുമായ ജഡമായിരുന്നു, മാനവരാശിക്കുവേണ്ടി കാൽവരിയിൽ ക്രൂശിക്കപ്പെട്ട വചനമായ ക്രിസ്തു. ആ ജഡം നമുക്കുവേണ്ടി കഷ്ടതയനുഭവിച്ചു (റോമ 8:3). അതേ ജഡ

---

സംസർഗ്ഗം ചെയ്തിരുന്നു. സ്തോത്രവും പ്രാർത്ഥനയും അർപ്പിച്ചിരുന്നു. നമ്മുടെ ജീവിതത്തിൽ പ്രാർത്ഥനയ്ക്ക് എത്രമാത്രം സ്ഥാനമുണ്ട്.

കർത്താവ് തന്റെ എല്ലാ ഉപദേശങ്ങളും മോശൈക ന്യായപ്രമാണങ്ങളും പ്രവാചക സാക്ഷ്യങ്ങളും ഒക്കത്തന്നെ പഠിച്ച് പലവുരു പ്രസംഗിച്ച് ഉത്ബോധിപ്പിച്ചിട്ടും, തന്റെ പ്രഭാഷണങ്ങളിൽ ക്രുദ്ധരായി തന്നെ പട്ടണത്തിനു പുറത്തുകൊണ്ടുവിട്ടപ്പോഴും യേശു അവരോടു ശത്രുത കാട്ടിയില്ല. പള്ളി മുടക്കിയില്ല. പട്ടക്കാരെ പഴിച്ചില്ല. പള്ളിഭോഗം മുടക്കിയില്ല. 'ദൈവത്തിനുള്ളതു ദൈവത്തിനു കൊടുപ്പിൻ' എന്നത്രേ യേശു പറഞ്ഞത്. ചില്ലിക്കാശുപോലും കൈയിലില്ലാഞ്ഞ് പത്രോസ് പിടിച്ചെടുത്ത മീനിന്റെ വായിൽനിന്നു കിട്ടിയ ദ്രഹ്മ പണം തലവരി കൊടുത്തവനാണ് യേശു. സ്വജനങ്ങളിൽനിന്നും യഹൂദവർഗത്തിൽനിന്നും തനിക്കു ലഭിച്ച നന്ദികേട് ഓർത്ത് വാശിപിടിച്ച് യേശു ഒന്നും ചെയ്തില്ല.

നമ്മുടെയൊക്കെ ഞായറാഴ്ച ആചരണവും ദേവാലയത്തോടുള്ള മമതയും പ്രാർത്ഥനാജീവിതവും ഒക്കെ നോക്കിയാൽ അവ എത്രമാത്രം ദൈവത്തിന് പ്രീതികരമാണെന്ന് ചിന്തിക്കുക.

നമ്മുടെ 'ഞായറാഴ്ചപനി' മാറ്റുകതന്നെ വേണം.

—൭—

ത്തിൽനിന്നു ചൊരിഞ്ഞ രക്തത്താൽ നമുക്ക് അതിക്രമങ്ങളുടെ മോചനമെന്ന വീണ്ടെടുപ്പു ലഭിച്ചു. യേശു മാത്രമാണ് ഏക വീണ്ടെടുപ്പുകാരനും രക്ഷിതാവും എന്നതിൽ തർക്കമില്ല. പക്ഷേ, യേശുവിന്റെ ശരീരയാഗത്താൽ വീണ്ടെടുപ്പു പ്രാപിച്ച ഒററ വ്യക്തിക്കുപോലും ആ ശരീരത്തിന്റെ മൂലകാരണമായ ദൈവമാതാവിനെ മുട്ടത്തോടെന്നോ വിത്തുവട്ടിയെന്നോ വിവക്ഷിച്ച് തള്ളിപ്പറയാനോ, ഒരു നിമിഷമെങ്കിലും ഓർക്കാതിരിക്കാനോ എങ്ങിനെ സാധിക്കുന്നു?

മറിയാം തന്റെ ചാർച്ചക്കാരത്തിയായ എലീശബത്തിനെ സന്ദർശിച്ച വേളയിൽ അവരം ഉച്ചത്തിൽ വിളിച്ചു പറഞ്ഞത്. ''എന്റെ കർത്താവിന്റെ മാതാവ് എന്റെ അടുക്കൽ വരുന്നമാനം എനിക്കെവിടെ നിന്നുണ്ടായി'' എന്നാണ് (ലൂക്കോ 1;43) മറിയാം അന്ന് മാതാവായിക്കഴിഞ്ഞിരുന്നില്ല. എന്നിട്ടും അവളെ എന്റെ കർത്താവിന്റെ മാതാവെന്നാണു വിളിച്ചത്. അത് കേവലം പൊട്ടപ്പെണ്ണുങ്ങളായിരുന്നില്ല. ഇസ്രായേലിന്റെ മഹാപുരോഹിതനായ സഖര്യാവിന്റെ ഭാര്യയും, അഹരോന്റെ പുത്രിമാരിൽ ഒരുവളുമായ എലീശബത്ത് ആയിരുന്നു. എലീശബത്താകട്ടെ 'ദൈവസന്നിധിയിൽ നീതിയുള്ളവളും കർത്താവിന്റെ സകല കല്പനകളിലും ന്യായങ്ങളിലും കുററമില്ലാതെ നടക്കുന്നവളുമായിരുന്നു' (ലൂക്കോ 1:5–6). മാത്രമല്ല, പരിശുദ്ധാത്മാവായിരുന്നു എലീശബത്തിനെക്കൊണ്ട് അപ്രകാരം വിളിപ്പിച്ചത് (ലൂക്കോ 1:41).

കിഴക്കുനിന്നുള്ള വിദ്വാന്മാരും ആട്ടിടയന്മാരും കാലിത്തൊഴുത്തിലെത്തി ശിശുവിനെ അമ്മയായ മറിയയോടുകൂടി കണ്ടു (മത്താ 2:11; ലൂക്കോ 2:16). ഹേരോദാവിന്റെ കാലശേഷം, കർത്താവിന്റെ ദൂതൻ മിസ്രയീമിൽ വെച്ച് യോസേഫിനു പ്രത്യക്ഷനായപ്പോഴം ശിശുവിനെയും അമ്മയെയും കൂട്ടിക്കൊണ്ട് യിസ്രായേൽ ദേശത്തേക്കു പോക എന്നത്രേ കല്പിച്ചത് (മത്താ 2:19–20). ഇവിടെയൊന്നും അമ്മയെ മാററി നിർത്തുകയോ ഉപേക്ഷിക്കുകയോ ചെയ്യുന്നില്ല.

അടയാളങ്ങളുടെ ആരംഭമായി ഗലീലായിലെ കാനാവിൽ വെച്ച് 'അവർക്കു വീഞ്ഞില്ല' എന്ന അമ്മയുടെ മദ്ധ്യസ്ഥതയാലാണ് യേശു പച്ചവെള്ളത്തെ വീഞ്ഞാക്കുന്നത്. എന്റെ നാഴിക ഇതുവരെ വന്നിട്ടില്ലാ എന്ന തടസ്സവാദം ഉന്നയിക്കുന്നു എങ്കിലും തന്റെ നിശ്ചിത സമയത്തിനു മുൻപ് അമ്മയെ അനുസരിക്കുന്നതിൽ ശുഷ്കാന്തി കാണിക്കുന്ന കർത്താവിനെയാണ് നാം കാണുന്നത്.

# റോമിൽ ചേർന്ന ഇയാമസ് കോൺഫറൻസ്

## ആമുഖം

ഇൻറർ നാഷനൽ അസോസിയേഷൻ ഫോർ മിഷൻ സ്റ്റഡീസ് (IAMS) എന്ന സംഘടനയുടെ ഏഴാമതു സമ്മേളനം ജൂൺ 29 മുതൽ ജൂലൈ 7 വരെ റോമിൽ ആഗസ്റ്റീനിയം കോൺഫറൻസ് സെൻററിൽ വച്ചു നടന്നു. അതിൻെറ ആറാം സമ്മേളനം സിംബാബ്‌വെയുടെ തലസ്ഥാനമായ ഹരാരെയിൽ വച്ച് 1985 ജനുവരിയിൽ നടന്നപ്പോ

മനുഷ്യവർഗ്ഗത്തിൻെറ രക്ഷയ്ക്കുവേണ്ടി ഉയിർത്തപ്പെട്ട ക്രൂശിൻെറ ചുവട്ടിൽ അമ്മയുണ്ടായിരുന്നു. ആ അമ്മയുടെ മാംസത്തിൽനിന്നുള്ള മാംസവും, രക്തത്തിൽ നിന്നുള്ള രക്തവും ആയിരുന്നു കാൽവരിയിൽ ചിന്തിയത്. പാപരഹിതനായവൻ — ക്രിസ്തു— ആമാതാവിൽ നിന്നും സ്വീകരിച്ച ജഡവും അതുതന്നെ.

ക്രിസ്തു പാപരഹിതനായതിനാൽ ആ ജഡത്തിൻെറ കാരണക്കാരിയായ മാതാവും പാപരഹിതയാണെന്ന് (അമലോത്ഭവ) വിശ്വസിക്കുന്നവരുണ്ട്. ആ ധാരണ ശരിയല്ല. യേശുക്രിസ്തു താൻ ദൈവത്തിൻെറ പുത്രനാണെന്നറിയിച്ചപ്പോൾ നീ ദൈവദൂഷണം സംസാരിക്കുന്നു എന്ന് യഹൂദന്മാർ അവനോടു പറഞ്ഞു. ആ സമയത്ത് കർത്താവ് അവരോടു പറഞ്ഞ ഒരു വാചകം 'ഞാൻ ദൈവത്തിൻെറ പുത്രൻ എന്നു പറഞ്ഞതുകൊണ്ട് നീ ദൈവദൂഷണം പറയുന്നു എന്ന് പിതാവ് വിശുദ്ധീകരിച്ച് ലോകത്തിലേക്കയച്ചവനോട് നിങ്ങൾ പറയുന്നുവോ' (യോഹ 10:36). ഇവിടെ യേശു പിതാവിനാൽ വിശുദ്ധീകരിക്കപ്പെട്ട് ലോകത്തിൽ വന്നതായി കാണുന്നു. ദൈവമായ വചനത്തിന് വിശുദ്ധീകരണത്തിൻെറ ആവശ്യമില്ല. എന്നാൽ വചനം സ്വീകരിച്ച ജഡത്തിന് വിശുദ്ധീകരണം വേണ്ടിയിരുന്നു. ദൈവദൂതൻെറ വാക്കുപോലെ മറിയാമിൻെറ ഉദരത്തിൽ ഉത്ഭവിച്ച ശിശുവിനെ (മറിയാമിൻെറ ജഡത്തിൽ നിന്ന് വചനത്താൽ വേർതിരിക്കപ്പെട്ട ശിശുവിൻെറ മാംസത്തെ) പിതാവാം ദൈവം വിശുദ്ധീകരിച്ച് ലോകത്തിലേക്കയച്ചു. അവൻ കൃപയും സത്യവും നിറഞ്ഞവനായി മനുഷ്യരുടെ ഇടയിൽ പാർത്തു. സാക്ഷാൽ ദൈവപുത്രനും സാക്ഷാൽ മനുഷ്യപുത്രനുമായ അവൻെറ രക്തത്താലല്ലാതെ മാതാവിനും വീണ്ടെടുപ്പു ലഭിച്ചിരുന്നില്ല.

യേശുവിൻെറ സ്വർഗ്ഗാരോഹണത്തിനുശേഷം ശിഷ്യന്മാരെല്ലാപേരും സ്ത്രീകളോടും യേശുവിൻെറ അമ്മയായ മറിയയോടും അവൻെറ സഹോദരന്മാരോടും കൂടെ ഒരുമനപ്പെട്ടു പ്രാർത്ഥന കഴിച്ചുപോന്നു (അപ്പോ 1:14). യേശു ജീവിച്ചിരുന്നപ്പോൾ തൻെറ അമ്മയായിരുന്ന മറിയാം എന്നല്ല, മറിച്ച്, അമ്മയായ മറിയ എന്ന് വർത്തമാനകാലത്തിലാണ് രേഖപ്പെടുത്തിയിട്ടുള്ളത്. കർത്താവിൻെറ സ്വർഗ്ഗാരോഹണശേഷം കന്യാമറിയാമിനെ 'അമ്മ' എന്നു പേരുവിളിച്ചത് പരിശുദ്ധ സഭയാണെന്ന് ഈ ഭാഗത്ത് വെളിവാകുന്നു. ആ കന്യാമറിയാമിനെ ദൈവമാതാവെന്ന് നിസംശയം വിളിക്കാൻ ലേശവും മടിവേണ്ട എന്നു പ്രസ്താവിക്കട്ടെ.

[ഈ ലേഖകൻ—മി. പോൾ സിനിരാജ് മഹമ്മദ്, മുസ്ലീം സമുദായാംഗമായിരുന്നു. പത്രപ്രവർത്തനത്തിനു എം. ഏ. ബിരുദം സമ്പാദിച്ച ഇദ്ദേഹം വിശുദ്ധ വേദപുസ്തകവും ക്രിസ്തീയ പാരമ്പര്യങ്ങളെപ്പററിയുള്ള ഗ്രന്ഥങ്ങളും മററും പഠിച്ചതിൻെറ ഫലമായി ക്രിസ്തുമതം സ്വീകരിച്ച് സുവിശേഷ പ്രസംഗങ്ങൾ നടത്തുവാൻ തുടങ്ങി. അഭിവന്ദ്യ കൂറിലോസ് തിരുമേനി ഇദ്ദേഹത്തെ നമ്മുടെ സഭയിലേക്കു സ്വീകരിച്ചു. സണ്ടേസ്കൂൾ ഡയറക്ടർ ജനറൽ സി. വി. ജോർജു കോറെപ്പിസ്കോപ്പാ ഇദ്ദേഹത്തിന് ആവശ്യമായ നിർദ്ദേശങ്ങളും പഠനസൗകര്യങ്ങളും നൽകി. ദേവലോകം അരമനയിൽ വച്ച് വിവാഹിതനായി. നമ്മുടെ സഭയിലെ ഒരു വലിയ സുവിശേഷ പ്രവർത്തകനും, പ്രാർത്ഥനായോഗങ്ങൾക്കും, ധ്യാന പ്രസംഗങ്ങൾക്കും ഇപ്പോൾ നേതൃത്വം നൽകിവരുന്നു. ഇദ്ദേഹവുമായി പരിചയപ്പെടണമെന്നുള്ളവർ. പോൾ സിനിരാജ് മഹമ്മദ് ഇമാം നഗർ, മണർകാട്, കോട്ടയം 16 എന്ന മേൽവിലാസത്തിൽ ബന്ധപ്പെടാ..]

ഴാണ് ഈ ലേഖകൻ ആദ്യമായി അതിനായി ക്ഷണിക്കപ്പെട്ടത്. ഇപ്രാവശ്യം 206 അംഗങ്ങൾ കോൺഫറൻസിൽ സംബന്ധിച്ചത് കഴിഞ്ഞ പ്രാവശ്യത്തേക്കാൾ കൂടുതലായിരുന്നു. അതിന്റെ ഒരു കാരണം ബഹുഭൂരിപക്ഷം അംഗങ്ങൾക്കും സ്വന്ത ചെലവിൽ വരുവാൻ സൗകര്യം റോം എന്ന ലോകത്തിലെ ഏററവും വലിയ പിൽഗ്രിം ടൂറിസ്ററ് കേന്ദ്രത്തിലായതുംകൊണ്ടുകൂടി ആയിരുന്നിരിക്കണം. മുമ്പൊരിക്കൽ അഞ്ചു ദിവസം റോമിൽ താമസിച്ചിട്ടുള്ള എനിക്ക് സൈററ് സീയിംഗ് എന്ന ഉദ്ദേശം പ്രധാനമായിരുന്നില്ല. ഹരാരെയിലെപ്പോലെതന്നെ റോമിലും ഓർത്തഡോക്സ് സഭാംഗമായി മററാരും ഇല്ലായിരുന്നു. മലയാളികളായി ഇപ്രാവശ്യം സാമുവൽ രായൻ, മത്തിയാസ് മുണ്ടാടൻ, സെബാസ്ററിയൻ കരോട്ടെമ്പ്രേൽ, അമലദാസ് മുതലായ റോമൻ കത്തോലിക്കാ വൈദികരും മാർത്തോമ്മാ സെമിനാരിയിൽ ഇപ്പോൾ മിഷ്യോളജി പഠിപ്പിക്കുന്ന ഡോക്ടർ മാത്തിയിൽ അച്ചനും ഉണ്ടായിരുന്നു.

വർത്തിക്കുന്നെങ്കിലും ഇയാംസിനോട് അതിന് ഔദ്യോഗിക ബന്ധമില്ല. നാംസിന്റെ അടുത്ത മീററിംഗ് യാച്ചീറാം ബാലഗ്രാമിൽ വച്ച് 1989ലെ കുഷ്ഠരോഗ ഞായറാഴ്ചയിൽ നടത്തുന്ന വാർഷികത്തോടു ചേർന്നു നടത്തുമ്പോൾ ഇയാംസിന്റെ ഇൻഡ്യൻ പ്രതിനിധികളെക്കൂടി ക്ഷണിച്ച് ഒരു ദേശീയ രൂപം കൊടുക്കുന്നത് നന്നായിരിക്കും.

ഇയാംസ് ഒരു സ്പെഷ്യലിസ്ററ് സംഘമാണ്. മിഷ്യോളജി പഠിച്ചവരും പഠിപ്പിക്കുന്നവരുമാണ് അതിൽ അംഗങ്ങൾ. ഇപ്പോഴുള്ള അംഗങ്ങൾ ആരെങ്കിലും ശുപാർശ ചെയ്തുവേണം പുതിയ അംഗങ്ങളെ ചേർക്കുവാൻ. വ്യക്തികളുടെ അംഗത്വഫീസ് പ്രതിവർഷം പത്തു ബ്രിട്ടീഷ് പവൻ ആണ്. സംഘടനകൾക്ക് അൻപതു പവൻ. ഈ ലേഖകന്റെ അംഗത്വ ഫീസ് കൊടുത്ത് ഇതിൽ അംഗമാക്കിയത് മുൻ പ്രസിഡന്റ് ജെറാൾഡ് എച്ച് ആൻഡേഴ്സൺ ആണ്. ഇതു വായിക്കുന്ന മിഷ്യോളജിസ്ററുകൾ ആരെങ്കിലും അംഗമാകുവാൻ ആഗ്രഹിക്കുന്നു എങ്കിൽ ഫീസ്

## ഗീവർഗീസ് മാർ ഒസ്താത്തിയോസ് മെത്രാപ്പോലീത്താ

മററ് ഓർത്തഡോക്സ് സഭാംഗങ്ങളുടെ അഭാവം അചിരേണ പരിഹരിക്കപ്പെടേണ്ടതാണെന്ന തീരുമാനം ഇപ്രാവശ്യം എടുത്തിട്ടുണ്ട്. ലോകത്തിന്റെ എല്ലാ രാജ്യങ്ങളിൽ നിന്നും ഓഷ്യാനിയിൽ നിന്നും പ്രാതിനിധ്യമുള്ള ഈ പഠനസംഘം മൂന്നു വർഷത്തിൽ ഒരിക്കൽ എങ്കിലും 1972 മുതൽ ഓരോ രാജ്യത്തു സമ്മേളിച്ചിട്ടുണ്ട്. ഒരു സമ്മേളനം ബാംഗ്ലൂരിൽ ആയിരുന്നു. അടുത്ത സമ്മേളനം ബ്രസീലിലോ ഹോണോലോലുവിലോ ആയിരിക്കാൻ ക്ഷണക്കത്തുകൾ പ്ലീനറിയിൽ അവതരിപ്പിച്ചെങ്കിലും ഒൻപത് അംഗങ്ങളുള്ള എക്സിക്യൂട്ടീവ് കമ്മററിയാണ് അന്ത്യ തീരുമാനം എടുക്കുന്നത്.

### എന്താണ് ഇയാംസ്

മിഷനെക്കുറിച്ച് എപ്പോഴും നൂതന പഠനങ്ങൾ നടന്നിട്ടുണ്ട്. എന്നാൽ അതിനായി ഒരു ആഗോള സംഘടന 1972–ൽ മാത്രമാണ് രൂപീകൃതമായത്. ഈ സംഘടന അന്തർദേശീയവും എക്യുമെനിക്കലും ആണെങ്കിലും അതിന് ദേശീയ സംഘടനകൾ ഇനിയും ഉണ്ടാകേണ്ടിയിരിക്കുന്നു. മലങ്കരസഭയുടെ നാഷനൽ അസോസിയേഷൻ ഫോർ മിഷൻ സ്ററഡീസ് 1985 മുതൽ പ്രകൊടുക്കാൻ തയ്യാറായാൽ ശുപാർശ ചെയ്യുവാൻ സന്തോഷമേയുള്ളു. ബഹുഭൂരിപക്ഷം അംഗങ്ങളും സ്വന്ത ചെലവിൽ ആണ് നാലു വർഷത്തിലൊരിക്കൽ നടക്കുന്ന കോൺഫറൻസിനു വരുന്നത്. ആഫ്രിക്കയിലും ഏഷ്യയിലും മററും നിന്നു വരുന്ന ചിലർക്ക് വിമാനയാത്രയ്ക്കുള്ള ചെലവ് സംഘടന വഹിക്കുന്നുണ്ട്. കൂടാതെ ആതിഥേയത്വവും നൽകും. കഴിഞ്ഞ നാലു വർഷം പ്രസിഡന്റായിരുന്നത് റോമൻ കത്തോലിക്കാ സഭാംഗവും മേരിനോൾ സന്യാസ സമൂഹാംഗവുമായ സിസ്ററർ ചാററ്ഫീൽഡ് ആയിരുന്നു. അടുത്ത നാലു വർഷത്തേക്ക് ഘടനാക്കാരനായ ഡോക്ടർ ജെ. എസ്. പോളിയെ തിരഞ്ഞെടുത്തു.

### റോം കോൺഫറൻസ്

ഏഴു ദിവസം നീണ്ടുനിന്ന കോൺഫറൻസിന്റെ പ്രധാന വിഷയം 'മൂന്നാം സഹസ്രാബ്ദത്തിലേക്കുള്ള ക്രിസ്തീയ മിഷൻ–പ്രത്യാശയുടെ സുവിശേഷം' എന്നതായിരുന്നു. ഇയാംസു നടത്തുന്ന മിഷൻ സ്ററഡീസ് ജർണലിന്റെ 9–ാം വാല്യം ഈ വിഷയത്തെക്കുറിച്ചുള്ള ലേഖനങ്ങളും ചർച്ചാവിഷയങ്ങളും നേരത്തെതന്നെ അംഗ

ങ്ങൾക്ക് അയച്ചുകൊടുത്തിരുന്നു. വിഷയത്തിന്റെ വിവിധ വശങ്ങളെക്കുറിച്ച് ജോൺ എസ് പോളി, ഹൈഡൽബേർഗിലെ മുൻ പ്രഫസർ ഹാൻസ് വേർണർ ഗെൻസിഷെൻ, ഫാദർ മത്യൂസ് മുണ്ടാടൻ, ലാററിൻ അമേരിക്കയിൽ നിന്നു വന്ന ഡോക്ടർ ഇ. ഡസ്സൻ മുതലായവർ പ്രബന്ധങ്ങൾ അവതരിപ്പിച്ചു. കാർഡിനൽ പോൾ പൊപ്പാർഡിന്റെ കീനോട്ടു പ്രസംഗം ഫ്രഞ്ചിലായിരുന്നെങ്കിലും ഇംഗ്ലീഷിലും ജർമ്മൻ ഭാഷയിലും ഉള്ള ചാനൽവഴി അതു ഗ്രഹിക്കാൻ അതാതു ഭാഷക്കാർക്കു സാധിച്ചു. ഏഷ്യാ, ആഫ്രിക്കാ, ലാററിൻ അമേരിക്ക, യൂറോപ്പ് മുതലായ രാജ്യങ്ങളിൽനിന്നു വന്നവർ ഓരോ ദിവസത്തെയും ആരാധനയ്ക്കു നേതൃത്വം നൽകി. ഓരോ ദിവസത്തെ ബൈബിൾ പഠനവും വിഷയത്തിലേക്കു വെളിച്ചം വീശി. അവസാന ദിവസത്തെ സമാപന പരിപാടിയായ വി. കുർബാന റോമിലെ കാരക്കുംബിലെ ചാപ്പലിൽ ആയിരുന്നു. ആഫ്രിക്കയിൽ നിന്നു വന്ന റോമൻ കത്തോലിക്കാ ബിഷോപ്പിന്റെ നേതൃത്വത്തിൽ നടന്ന വി. കുർബാനയിൽ മിക്കവാറും എല്ലാവരും സംബന്ധിക്കുകയും വി. കുർബാന സ്വീകരിക്കുകയും ചെയ്തു. ഈ ലേഖകൻ സ്വീകരിച്ചില്ല എന്നു പറയേണ്ടതില്ലല്ലൊ. കാരക്കുംബിൽകൂടി മുഴുവൻ യാത്ര ചെയ്യാൻ അസ്സാദ്ധ്യമാണ്. 150 കിലോമീററർ നീളമുണ്ടുപോലും. ഒന്നാം നൂററാണ്ടു മുതൽ കർത്താവിനുവേണ്ടി മരിച്ചവരുടെ ശവകുടീരങ്ങളും അവർ ഉപയോഗിച്ച മൺവിളക്കുകളും മററും ഇടുങ്ങിയ പാതയുടെ ഇരുവശങ്ങളിലും കാണാം. കാരക്കുംബുകളിൽ കൂടിയുള്ള യാത്ര വി. കുർബാനയ്ക്കു ശേഷമായിരുന്നു. വി. കുർബാന മരണത്തിനു ധൈര്യം നൽകുന്നു എന്ന വസ്തുത അന്നേപ്പോലെ ഇന്നും നിലനിൽക്കുന്നു.

## വിഷയത്തിന്റെ പ്രത്യേകത

ക്രിസ്തീയസഭയുടെ ആദ്യത്തെ നാനൂറു വർഷത്തെ മിഷൻ രക്തസാക്ഷികളുടെ മരണത്തിൽകൂടി സഭ വളർന്ന അത്ഭുത ചരിത്രമാണ്. എ.ഡി. എഴുനൂറിലാണ് ഇസ്ലാമിന്റെ ആക്രമണത്താൽ സഭ മറെറാരു മരണത്തിൽകൂടി ഉയിർത്തെഴുന്നേററത്. 1453–ൽ കോൺസ്ററാൻറിനോപ്പിൾ വീണു. സഭ ആഗോളമായി വളർന്നത് 15–ാം നൂററാണ്ടിനു ശേഷമാണ്. ആ വളർച്ചയോടുകൂടി കോളോണിയലിസവും മുതലാളിത്ത വ്യവസ്ഥിതിയും വളർന്നു. ഹെഗലിന്റെ Lessons on the Philosophy of Word History യൂറോപ്പിനെ കേന്ദ്രീകരിച്ചും ആഫ്രിക്ക, ഏഷ്യാ, ലാററിൻ അമേരിക്കാ എന്നീ രാജ്യങ്ങളെ അവഗണിച്ചും ഉള്ളതാണ്. കഴിഞ്ഞ അഞ്ഞൂറു വർഷങ്ങൾ യൂറോപ്പിന്റെ ആധിപത്യം ലോകത്തിൽ ഉറപ്പിച്ചത് ഇനി തിരുത്തി എഴുതേണ്ടതായിട്ടുണ്ട്. ക്രിസ്തീയ മിഷന്റെ കേന്ദ്രം യേശുക്രിസ്തുവും അതിന്റെ ദേശീയസ്വഭാവങ്ങൾ വിവിധങ്ങളുമാണ്. റോമിനെയോ, ഗ്രീസിനെയോ ജനീവായെയോ സഭയുടെ കേന്ദ്രമാക്കാവതല്ല. യേശുക്രിസ്തു പൂർണ്ണ ദൈവവും പൂർണ്ണ മനുഷ്യനുമെന്ന നിലയിൽ തന്നെ ഗ്രീക്കോ–റോമൻ ആക്കി പരിമിതി നിർണ്ണയിക്കാനുള്ള ശ്രമം തിരുത്തി എഴുതണം. ഇസ്ലാമിന്റെ ആഗോളതയും സാഹോദര്യം പോലും ജാതി, വർണ്ണവ്യത്യാസങ്ങൾ നിലനിർത്തുന്ന സഭയ്ക്ക് അവകാശപ്പെടാൻ സാദ്ധ്യമല്ലാതായിരിക്കുന്നു. സ്പെയിനിന്റെയും പോർട്ടുഗലിന്റെയും മിഷൻരീതി ഇസ്ലാമിന്റേതുപോലെതന്നെ കൈയ്യൂക്കുള്ളവൻ കാര്യക്കാരൻ എന്ന നിലയിലായിരുന്നു. യുദ്ധവും മിഷനും ഒരുമിച്ചുപോകുന്ന പരിപാടി ഇനി ആവർത്തിക്കാൻ പാടില്ല. രാജ്യങ്ങൾ പിടിച്ചടക്കി ആളുകളെ സഭയിൽ ചേർക്കുന്നത് ക്രിസ്തുവിന്റെ മിഷൻ രീതിയല്ലല്ലൊ. അതുപോലെതന്നെ ഡച്ച് ഈസ്ററിൻഡ്യാ കമ്പനി കച്ചവടകൊള്ള നടത്തിയ മിഷനും ഈ നൂററാണ്ടിൽതന്നെ വിരാമമിട്ടു. പല മിഷണറി സൊസൈററികളുടെയും തെററുകളിൽനിന്ന് പാഠം പഠിക്കുവാനുണ്ട്. കൊക്കോകോളാ കമ്പനിപോലെയുള്ള അന്തർദ്ദേശീയ കോർപ്പറേഷൻ അല്ല സഭയുടെ മിഷൻ.

## മൂന്നാം സഹസ്രാബ്ദ മിഷൻ

1) മിഷൻ അതാതു ദേശീയസഭകളുടെ ജീവിതത്തിലും പ്രവർത്തനങ്ങളിലും കേന്ദ്രീകരിച്ചായിരിക്കണം. കഴിഞ്ഞ 2000 കൊല്ലംകൊണ്ട് എല്ലാ രാജ്യങ്ങളിലും വലിയ ദ്വീപുകളിലും സഭ സ്ഥാപിക്കപ്പെട്ടുകഴിഞ്ഞു. അതതു രാജ്യങ്ങളിലെ സഭ ക്രിസ്തുവിന്റെ പ്രതിഛായയായി മാറിയാൽ മിഷൻ വളർന്നുകൊള്ളും. എന്നാൽ ഇന്നത്തെ സാമ്പത്തിക സാമൂഹ്യ ഘടനകളുടെ പിടിയിൽ സഭകളും അമർന്നുകഴിഞ്ഞിരിക്കുന്നതിനാൽ സഭ ക്രിസ്തുവിന്റെ ശരീരമായി ക്രിസ്തുവിന്റെ ഹിതം നിവർത്തിക്കുവാൻ മാർഗ്ഗങ്ങൾ കണ്ടെത്തണം. വിദേശസഭകളുടെ മിഷൻ ഫീൽഡ് ആയി ദേശീയസഭകൾ നിലനിൽക്കാതെ സ്വയംഭരണവും സ്വാശ്രയവും സ്വതന്ത്ര മിഷനും

നടത്തണം. വിദേശപണത്തിലാശ്രയിക്കുന്നതു തന്നെ സ്വന്തശക്തി ക്ഷയിക്കാൻ കാരണമാകും.

2) കേന്ദ്ര രാജ്യങ്ങളും ശക്തികളും അതിർത്തി (periphery) രാജ്യങ്ങൾക്കു പണം കടം കൊടുത്തും മററും ചൂഷണം തുടരുന്നത് അവസാനിക്കാതെയും ആഗോള സമ്പൽ വ്യവസ്ഥിതി ഉണ്ടാകാൻ നീതിയുള്ള കച്ചവടവും മററും ഉണ്ടാകാതെയും സഭയുടെ മിഷൻ വിജയിക്കയില്ല. ദരിദ്രസഭകൾ ദാനം സ്വീകരിച്ചു സമ്പന്നമാകയില്ല. അതിർത്തി രാജ്യങ്ങളുടെ അപരിഷ്കൃത സാധനങ്ങൾ കുറഞ്ഞ വിലയ്ക്ക് കേന്ദ്ര രാജ്യങ്ങളിലേക്കു പോകുന്നതു നിറുത്തുവാൻ എല്ലാ രാഷ്ട്രീയശ്രമങ്ങൾക്കും സഭകൾ പിൻതുണ നൽകുന്നതും ക്രിസ്തീയ മിഷൻ തന്നെയാണ്. 'നിന്റെ രാജ്യം വരേണമെ' എന്ന പ്രാർത്ഥന പ്രാവർത്തികമാക്കുന്നതെല്ലാം മൂന്നാം സഹസ്രാബ്ദത്തിലെ മിഷനായി കാണണം.

3) മാതൃസഭകളും പുത്രീസഭകളുമായി സഭകളെ കാണാതെ സഹോദരസഭകളായി പരസ്പരം കാണണം. എല്ലാ 'വല്ല്യേട്ടൻ മനോഭാവവും' കൈവെടിയണം. ദേശീയസഭകൾക്ക് ദേശീയനേതൃത്വം തന്നെ കൊളീജിയൽ ആയി ഉണ്ടാകണം. ദേശീയസഭകളുടെ വളർച്ച ലോകസഭയുടെ വളർച്ചയാണ്. രണ്ടാം വത്തിക്കാൻ ആവശ്യപ്പെട്ട കൊളീജിയാലിററിയനുസരിച്ച് റോമിന് ലാററിൻ അമേരിക്കയിൽ നിന്നും പഠിക്കുവാനുണ്ട്. ഏതെങ്കിലും ഒരു പ്രാദേശിക സഭ ആഗോളസഭയുടെ തലയാകേണ്ടയാവശ്യമില്ല. ക്രിസ്തു എന്ന ഏകതലയുടെ സ്ഥാനം ലോകത്തിൽ ആരും എടുക്കരുത്.

4. വടക്കെ അർദ്ധഗോളത്തിൽ നിന്നു തെക്കെ അർദ്ധഗോളത്തിലേക്കായിരുന്നു ഇതുവരെയുള്ള മിഷൻ എങ്കിൽ ഇപ്പോൾ തെക്കുനിന്നു വടക്കോട്ടും ആയിത്തുടങ്ങിയിരിക്കുന്നു. ജനീവയ്ക്ക് ആഫ്രിക്കയിൽനിന്നും ഇൻഡ്യയിൽനിന്നും, ന്യൂയോർക്കിന് മനിലയിൽ നിന്നും പഠിക്കുവാനുണ്ട്. വടക്കെ അമേരിക്ക തെക്കെ അമേരിക്കയിൽ നിന്നു വിമോചന ദൈവശാസ്ത്രം പഠിച്ചുതുടങ്ങിയിരിക്കുന്നു. ഒരു കർത്താവ്, ഒരു സഭ, ഒരു ലോകം എന്ന ദർശനമാണ് മുമ്പിൽ കാണേണ്ടത്. മറെറാരുവിധത്തിൽ പറഞ്ഞാൽ സഭകൾക്കും പരസ്പരം പഠിക്കുവാനും പഠിപ്പിക്കുവാനും ഉണ്ട്. ആഫ്രിക്കയും, ഭാരതവും, ലാററിൻ അമേരിക്കയും പരസ്പരം മിഷണറിമാരെ സഹോദരീസഭകൾ എന്ന നിലയിൽ സ്വീകരിക്കുകയും അയയ്ക്കുകയും വേണം.

## മദ്ധ്യസ്ഥതയാലുള്ള ഉപകാരസ്മരണയ്ക്ക്






അനിൽ പുന്നൂസ്.




ററി. എം. കുറിയാക്കോസും കുടുംബവും.




തങ്കമ്മ ജോർജ്, മദ്രാസ്.

# 'കൊല്ലരുതേ'

ഇ. വി. ഏബ്രഹാം

എത്രയെത്ര കൊലപാതകങ്ങൾ എത്രയെത്ര കൂട്ടക്കൊലകൾ ആത്മഹത്യകൾ. ഹോ! ചത്തും കൊന്നും മനുഷ്യൻ ഇങ്ങനെ നശിക്കാതിരുന്നെങ്കിൽ. ഓരോ ദിവസത്തെയും വർത്തമാനപത്രങ്ങളിലൂടെ ഒരോട്ടപ്രദക്ഷിണം നടത്തിയാൽ മതി, ഈ നൊമ്പരത്തിന്റെ തീവ്രത അറിയാൻ. 'മനുഷ്യൻ, എത്ര സുന്ദരമായ പദം' ചത്തും കൊന്നും മൃഗത്തിന്റെ പോലും (മൃഗങ്ങൾ സ്വയരക്ഷയ്ക്കും ആഹാരത്തിനും-വേണ്ടിയല്ലാതെ കൊല ചെയ്യാറില്ലല്ലോ)പിന്നിലാകുന്ന 'നരാധമ'നെവിടെ? ഓരോ പാതകവും മനുഷ്യവർഗ്ഗത്തിനു, കര കടലെടുത്തുപോയതെന്നതുപോലെ, ക്ഷതമേല്പിക്കുന്നു; കുറവുവരുത്തുന്നു. അവളും അവരും സ്വയം നശിച്ചു അവനെയും

---

5. ദരിദ്രരോട് സുവിശേഷം അറിയിച്ചാൽ പോരാ ദരിദ്രരുടെ സുവിശേഷം ധനവാന്മാർ കേൾക്കയും വേണം. ഒരുപക്ഷേ 21-ാം നൂററാണ്ടിലെ മിഷൻ ദരിദ്രരോട് ഏകീഭവിക്കുന്നവരുടേതായി മാറിയേക്കും. ദരിദ്രനായിത്തീർന്ന ക്രിസ്തു (2 കൊരി 8:9) മിഷണറിയുടെ മോഡൽ ആയിത്തീരാം. ആദ്യ നൂററാണ്ടിൽ സഭ വളർന്നത് ദരിദ്ര ക്രിസ്ത്യാനികളുടെ ധീരസാക്ഷ്യവും മരണവും കൊണ്ടായിരുന്നതുപോലെ അടുത്ത നൂററാണ്ടിലും മറെറാരു വിധത്തിൽ ആയിക്കൂടാ എന്നില്ല. ഏതായാലും പ്രസംഗംകൊണ്ടു മാത്രം മിഷൻ നടക്കയില്ല. പ്രസംഗത്തിന്റെ ത്യാഗദൂത് ജീവിതത്തിൽ കാണിക്കുന്നവരായിരിക്കും ഫലകരമായ മിഷൻ നടത്തുന്നത്.

6) ലാററിൻ അമേരിക്കയിൽ നിന്ന് വടക്കേ അമേരിക്കയിലേക്കു വരുന്ന അഭയാർത്ഥികൾക്ക് Sacheary നൽകണമെന്ന് വടക്കെ അമേരിക്കയിലെ പല സഭകളും ഗവർമ്മെൻറിനോട് അഭ്യർത്ഥിക്കുന്നുണ്ടല്ലോ. അങ്ങനെ അഭയസ്ഥാനം ലഭിക്കുന്നവർ വടക്കെ അമേരിക്കയിൽ ഒരു മിഷൻ സാന്നിദ്ധ്യമായിത്തീർന്നേക്കാം.

7) ഈ ലേഖകന്റെ നിരന്തരമായ അഭ്യർത്ഥനയുടെ ഫലമായി ത്രിയേക ദൈവം (Triune God) എന്ന പദപ്രയോഗം ഒടുവിൽ പ്ലിനറി ഇറക്കിയ പ്രസ്താവനയിൽ ചേർത്തിട്ടുണ്ട്. അത് ഒരു ആരംഭം മാത്രമാണ്. മൂന്നാം സഹസ്രാബ്ദത്തിലെ മിഷൻ ഏകദൈവ വിശ്വാസികളുടെ അപൂർണ്ണ ദൈവധാരണയും ത്രിമൂർത്തികളിലും ബഹുദൈവങ്ങളിലും വിശ്വസിക്കുന്നവരുടെ അപൂർണ്ണ ദൈവത്തെക്കുറിച്ചുള്ള ധാരണയും ത്രിത്വ വിശ്വാസത്തിന്റെ പൂർണ്ണതയിലേക്ക് നീങ്ങി. 'പിതാവിന്റെയും പുത്രന്റെയും പരിശുദ്ധാത്മാവിന്റെയും നാമത്തിൽ സ്നാനപ്പെടുത്തി സകല ജാതികളെയും ശിഷ്യരാക്കിക്കൊൾവിൻ' എന്ന അന്ത്യശാസനയുടെ നിവൃത്തിയായിത്തീരട്ടെ. വ്യക്തികളെ സ്നാനപ്പെടുത്തി റഷ്യയെ സഭയിൽ ചേർത്തതിന്റെ സഹസ്രാബ്ദി ആഘോഷിച്ച ഈ വർഷം മറെറാരു സമീപനമാണ് ഇവിടെ നിർദ്ദേശിക്കുന്നത്. പണ്ടത്തെ മിഷനറിമാർ തെററിൽനിന്നു ശരിയിലേക്കും തിന്മയിൽ നിന്നു നന്മയിലേക്കും അന്ധവിശ്വാസത്തിൽ നിന്നു സത്യവിശ്വാസത്തിലേക്കും മാനസാന്തരപ്പെടുത്തുവാനാണ് ശ്രമിച്ചത്. 'God has never left Himself without witnesses' എന്ന സത്യം അതിന്റെ വ്യാപ്തിയിൽ ഗ്രഹിച്ചാൽ ദൈവത്തെക്കുറിച്ച് 'ഭാഗം ഭാഗമായി' എല്ലാവർക്കും അറിയാം. (എബ്രാ. 1:1). അതിന്റെ പൂർണ്ണ വെളിപ്പാടിൽ സഭാംഗങ്ങളും ക്രൈസ്തേതരരും വരുമ്പോൾ ത്രിത്വനാമത്തിലുള്ള മാമോദീസാ മാത്രമല്ല ത്രിത്വ വിശ്വാസത്തിന്റെ സ്നേഹവും സ്വാതന്ത്ര്യവും നീതിയും എല്ലാവരും പങ്കിടുകകൂടി ചെയ്യും.

'സ്വാതന്ത്ര്യം, സമത്വം, സാഹോദര്യം' എന്ന വിപ്ലവാദർശം വി. ത്രിത്വം ഉൾക്കൊള്ളുന്നു. മാനവരാശിയുടെ പ്രത്യേകതകൾ ഉൾക്കൊണ്ടുകൊണ്ടുതന്നെ ദൈവഭവനത്തിൽ എല്ലാവരും പങ്കാളികളാകുന്ന മിഷനാണ് ഉദിക്കുവാൻ പോകുന്നത്. അത് പൂർണ്ണ മനുഷ്യനെയും പൂർണ്ണസമൂഹത്തെയും പൂർണ്ണ ദൈവരാജ്യത്തിൽ പങ്കാളികളാക്കട്ടെ. അതിലേക്ക് ആർ നയിക്കും. പരിശുദ്ധാത്മാവു നയിക്കും.

അവരെയും വധിച്ചു. എനിക്കിതുമായി എന്തു ബന്ധം? എനിക്കോ എന്റെ ആർക്കെങ്കിലുമോ ഖേദം വരുന്നില്ലെങ്കിൽ എല്ലാം വെറും വാർത്തകൾ മാത്രം.

## വേദപുസ്തകം കൊലപാതകത്തെക്കുറിച്ച് എന്തു പറയുന്നു?

എല്ലാവരുടെയും സ്നേഹപിതാവാണ് ദൈവം. പിതാവിനാകട്ടെ തന്റെ മക്കളിലാരെങ്കിലും വധിക്കപ്പെട്ടു കാണുക ഒട്ടും ഹിതകരമല്ലാ 'ദൈവം മനുഷ്യനെ തന്റെ ഛായയിലും സാദൃശ്യത്തിലും സൃഷ്ടിച്ചത്' (ഉല്പ. 1:27) കൊന്നും കൊലപ്പെടുത്തിയും നശിക്കാനല്ല; പ്രപഞ്ചത്തെ കീഴ്പ്പെടുത്തി ഭരിച്ചു ദൈവേഷ്ടം നിർവഹിക്കാനാണ് ദൈവീക കല്പന. ഉല്പത്തി മൂന്നാമദ്ധ്യായത്തിൽ. പാപം മറയാക്കി മരണം നരജീവിതത്തിന്റെ കളിത്തട്ടിലേയ്ക്കു കടന്നുവരുന്നതിന്റെ ചിത്രം വരച്ചിട്ടുണ്ട്. അന്നു മുതൽ 'നരജീവിതമായ വേദന'യും തുടങ്ങി. തുടർന്നു സഹോദര രക്തം വീണു മനുഷ്യചരിത്രത്തിലാദ്യമായി ഈ മണ്ണ് കുതിർന്നു നനഞ്ഞു. (ഉല്പ. 4:8)

പുറപ്പാട് 20:13-ലും ആവ. 5:17-ലും 'കൊല്ലരുത്' എന്ന കല്പന നൽകപ്പെട്ടിരിക്കുന്നു. വധിക്കണമെന്ന ഉദ്ദേശത്തോടെ കയ്യേറ്റം ചെയ്യുന്നവനു ശിക്ഷ മരണമാണ് (പുറ. 21:12) ഒരു കാള മനുഷ്യനെ കുത്തി മുറിവേല്പിക്കുക പതിവാക്കിയെന്നു വയ്ക്കുക. ഇതറിഞ്ഞിട്ടു ഉടമ നടപടി സ്വീകരിക്കുന്നുമില്ല എങ്കിൽ, ഉടമയേയും കാളയേയും കൊല്ലണം (പുറ. 21:29). ജീവനെപ്പറ്റി അത്രവലിയ കാഴ്ചപ്പാടാണ് തിരുവചനം പ്രദാനം ചെയ്യുന്നത്. മനുഷ്യജീവൻ ദൈവികദാനമാണ്. അതു സ്വീകരിക്കാനും പ്രദാനം ചെയ്യാനും ദൈവത്തിനു മാത്രമേ അധികാരവും അവകാശവും ഉള്ളു. ജീവനുനേരെയുള്ള ഏതു നീക്കവും, ദൈവിക നിയമം കൈയിലെടുക്കലാണ്. അതിനാൽ തന്നെ ഇതു കുറ്റകരവും. ഇതത്രെ ബൈബിൾ വീക്ഷണം.

കൊല്ലേണ്ട, കോപിച്ചാൽ മതി ന്യായവിധി ഉണ്ടാകും. (മത്താ. 5:22). അവർക്ക് ജീവൻ ഉണ്ടാകുവാനും സമൃദ്ധിയായിട്ടു ഉണ്ടാകുവാനും അത്രേ ഞാൻ വന്നിരിക്കുന്നത്. (യോഹ. 10:10) ശാരീരിക ജീവന്റെ ഔന്നിത്യത്തെ ഉയർത്തിപ്പിടിക്കുന്ന

### മദ്ധ്യസ്ഥതയാലുള്ള ഉപകാരസ്മരണയ്ക്ക്







Mrs. & Mr. ചെറിയാൻ, ബിഡാർ.







ജോൺസൺ, ബോംബേ.

തിൽ പൗലൂസ് അപ്പോസ്തോലനും ജാഗരൂകനായിരുന്നു. ശരീരം ദൈവം വസിക്കുന്ന പേടകമാണ് (1 കൊരി. 3:16; 6:19–20) ക്രിസ്തു മനുഷ്യവർഗ്ഗത്തിന്റെ ശിരസ്സാണ് (എഫെ. 5:23) 'നിങ്ങളുടെ ശരീരങ്ങൾ ക്രിസ്തുവിന്റെ അവയവങ്ങൾ ആകുന്നു എന്നു അറിയുന്നില്ലയോ?' (1. കൊരി. 6:15) തിരുവചനത്തിന്റെ വീക്ഷണത്തിലും സഭയുടെ പ്രബോധനത്തിലും ശരീരവിശുദ്ധീകരണം, ആരോഗ്യം, ശുചിത്വം തുടങ്ങിയവ ജീവന്റെ നിലനില്പിനാധാരമായ എല്ലാ തലങ്ങളിലേയ്ക്കും വ്യാപിക്കുന്നതാണ്. ശരീരപരിപാലനത്തിനുള്ള ശ്രദ്ധ അനുപേക്ഷണീയമാണ്. തോന്ന്യാസത്തിന്റെ വേദിയോ ഉപകരണമോ അല്ല ശരീരം; മറിച്ച് അന്ത്യദിവസത്തിൽ അതിനെ ഉയിർപ്പിക്കുമെന്നുള്ളതുകൊണ്ട് അതിനെ ഉത്തമവും ബഹുമാന്യവുമായി കരുതാൻ മനുഷ്യൻ കടപ്പെട്ടവനാണ്. (1. കൊരി. 15:52, 1 തെസ്സ. 4:16)

## കൊലപാതകത്തെ എപ്പോഴെങ്കിലും നീതീകരിക്കാൻ ആവുമോ?

പ്രത്യക്ഷമായ കൊലയെ എവിടെയും ഏതുകാലഘട്ടത്തിലും സമൂഹം അപലപിച്ചിട്ടുണ്ട്. വർഗ്ഗതാല്പര്യത്തിന്റെയും പാർട്ടി മേധാവിത്വത്തിന്റെയും സാമ്രാജ്യമോഹത്തിന്റെയും കുടക്കീഴിൽ നടക്കുന്ന കൊലപാതകങ്ങൾക്കു ദേശീയതലത്തിൽ അംഗീകാരം കിട്ടിയിരിക്കുന്നുവോ എന്നു സംശയിച്ചു പോകുന്നു. എന്നാൽ ജീവന്റെ ചെറിയ കുരുന്നുപോലും സ്നേഹവും ആദരവും ചൊരിയാനാണ് യേശുവിന്റെ കല്പന (യോഹ. 13: 34-35, 15:9–12)

## കൊലപാതകത്തിന് പ്രേരണ നൽകുന്നതെന്ത്?

നീണ്ടുനില്ക്കുന്ന പകയും വിദ്വേഷവുമാണ് നല്ലൊരുസംഖ്യ കൊലപാതകങ്ങളുടെയും പ്രേരകശക്തി' അളമുട്ടിയാൽ തിരിഞ്ഞുകൊത്തുന്ന' പ്രതികാരസർപ്പം എത്രയെത്ര ജീവിതങ്ങൾ ഒടുക്കിയിട്ടില്ല! ജീവനും സ്വത്തിനും നേരെയുണ്ടാകുന്ന നിരന്തരവും ആസൂത്രിതവുമായ ഭീഷണി സൃഷ്ടിക്കുന്ന ഭീതി പലരെയും ആയുധമെടുക്കാൻ പ്രേരിപ്പിക്കുന്നു.

## പരോക്ഷമായ കൊലപാതകം

പ്രത്യക്ഷമായ കൊലപാതകങ്ങൾക്കുപുറമെ പരോക്ഷമായ പലകയ്യേറ്റങ്ങളെയും മനുഷ്യജീവൻ ഇന്നഭിമുഖീകരിക്കുന്നുണ്ട്. ഉത്തരവാദിത്വമില്ലായ്മ അപഹരിച്ച ജീവിതങ്ങൾ അനവധിവരും. തീവണ്ടിയുടെ സിഗ്നൽ സിസ്റ്റത്തിൽ അലംഭാവം കാണിക്കുന്നവർ, അണക്കെട്ടിന്റെ കെട്ടുറപ്പിനെപ്പറ്റി മുന്നറിയിപ്പു നൽകാത്ത എൻജിനിയറന്മാർ, കൊടുങ്കാറ്റുവരുന്നേ എന്ന് മുന്നറിയിപ്പുണ്ടായിട്ടും തക്കസമയത്തു നടപടി സ്വീകരിക്കാത്ത ഭരണാധികാരികൾ, മദ്യപിച്ചു വാഹനം ഓടിക്കുന്നവർ, യുദ്ധക്കൊതിയരായ രാഷ്ട്രീയാധികാരികൾ—ഇവരൊക്കെ എത്രയെത്ര കൂട്ടമരണങ്ങൾക്കു പരോക്ഷമായിട്ടാണെങ്കിലും കാരണക്കാരായിതീരുന്നു! പുകവലിയും മദ്യവും മയക്കുമരുന്നുകളും മനുഷ്യായുസ്സിന്റെ ദൈർഘ്യം വെട്ടിക്കുറക്കുന്നു.

## ആത്മഹത്യ

ആത്മഹത്യയ്ക്കു മനുഷ്യചരിത്രത്തോളം തന്നെ പഴക്കമുണ്ട്. സ്വയംതീകൊളുത്തി മരിച്ച സിമ്രി (രാജാ. 16:18) കെട്ടിഞാന്നുചത്ത അഹിഥോഫെൽ (2 ശമു. 17:23) ഒറ്റുകാരനായ യൂദാ (മത്താ. 27:5) എന്നിവർ ബൈബിളിലെ സാക്ഷ്യങ്ങളാണ്. ആത്മഹത്യകളുടെ എണ്ണം ദിനംതോറും വർദ്ധിക്കുകയാണ്. അന്തസ്സായും അനായാസമായും ഈ കടുംകൈ പ്രവർത്തിക്കാൻ മാർഗ്ഗനിർദ്ദേശം നല്കുന്ന പുസ്തകങ്ങളും സിനിമാകളും സമൂഹത്തിൽ കണക്കറ്റു പ്രചരിക്കുകയാണിന്ന്.

നൽകപ്പെട്ട ജീവനെ ബോധപൂർവം നഷ്ടപ്പെടുത്താൻ ആർക്കും അവകാശമില്ല. ബോധപൂർവം തന്റെ മരണത്തിനു കാരണമാവുകയോ ആത്മഹത്യ നടത്തുകയോ ചെയ്യുന്നത് കൊലപാതകംപോലെ തെറ്റാണെന്ന് സകല മതങ്ങളും പഠിപ്പിക്കുന്നു.

ആത്മഹത്യയിലേക്ക് വ്യക്തികളെ നയിക്കുന്ന സാമൂഹ്യ–മാനസിക സാഹചര്യങ്ങളും ഗൗരവത്തോടെ വീക്ഷിക്കേണ്ടവയാണ്. സമൂഹം തന്നെ ക്രൂരമായി ഒറ്റപ്പെടുത്തുന്നു, ഒറ്റിക്കൊടുക്കുന്നു എന്ന ബോധ്യമാണു പലരെയും ഇതിനു പ്രേരിപ്പിക്കുക. തിരസ്കാരബോധത്തിൽനിന്നുണ്ടാകുന്ന ശക്തമായ പ്രതിഷേധപ്രകടനമായും ഇതു തീരാറുണ്ട്. ഏത് ആത്മഹത്യയും കൊലപാതകംതന്നെ. പക്ഷേ അതിലെ കുറ്റവാളി ആത്മഹത്യ ചെയ്തവർ മാത്രമെന്നു പറഞ്ഞു സമൂഹത്തിനു കൈകഴുകാനാവുമോ? ആത്മഹത്യക്കു ശ്രമിക്കുന്നവരെ രോഗികളും അംഗീകാരം കൊതിക്കുന്നവരുമായി മനസ്സിലാക്കി പൊതുജീവിതത്തിന്റെ മുഖ്യധാരയിലേയ്ക്കു പുനരധിവസി

# വി. മത്തായിയുടെ സുവിശേഷത്തിലെ 'മൂന്നുകൾ'

Dn. M. C. CHERIAN

പുതിയനിയമ ഗ്രന്ഥകർത്താക്കളിൽ ചിലരുടെ പ്രത്യേകതയാണ്, ഏതെങ്കിലും പ്രത്യേക സംഖ്യ ആവർത്തിച്ചുപയോഗിക്കുക എന്നത്. വെളിപ്പാടു പുസ്തകം അതിനുദാഹരണമാണ്. യോഹന്നാന്റെ സുവിശേഷത്തിലും ലേഖനങ്ങളിലും ഇതു പ്രകടമായിക്കാണാം. എന്നാൽ വി. മത്തായിയും ഇതിൽ ഒട്ടും പിന്നിലല്ല എന്നു കാണാം. സുവിശേഷത്തിൽ 3, 5, 7 എന്നീ സംഖ്യകളുടെ നീണ്ട നിര തന്നേ കാണാം. മൂന്ന് ഏകദേശം 43 പ്രാവശ്യം ഉപയോഗിച്ചിരിക്കുന്നു.

## വി. മത്തായിയുടെ സുവിശേഷത്തിലെ മൂന്നുകൾ

1. വംശാവലി. മത്താ. 1: 1. മൂന്നുപേരുകൾ അബ്രഹാം, ദാവീദ്, യേശുക്രിസ്തു.
2. വംശാവലിപ്പട്ടിക. 1: 2–16. മൂന്നു ഭാഗങ്ങൾ. 14 വീതം.
3. പട്ടികയുടെ ഉള്ളടക്കം. 1: 17 മൂന്നു ഭാഗങ്ങളുടെയും ചുരുക്കം.
4. യേശുവിന്റെ ശൈശവം. മൂന്നു സംഭവങ്ങൾ, (2: 1–23)
   1. വിദ്വാന്മാരുടെ വരവ്. 2: 1–12
   2. മിസ്രയീമിലേക്കുള്ള ഓട്ടം. 2: 13–18
   3. തിരിച്ചുവരവ്. 2: 19–23.
5. മൂന്നു പരീക്ഷകൾ. (4: 1–11)
   1. കല്ല് അപ്പം ആക്കുക. (3–4)
   2. ദേവാലയത്തിന്റെ അഗ്രത്തിൽനിന്ന് ചാടുക. (5–7)
   3. വീണു നമസ്ക്കരിക്കുക (8–11)
6. നീതീകരിക്കപ്പെടേണ്ടതിനുള്ള മൂന്നു സംഗതികൾ. (6: 2–18)
   1. ഭിക്ഷ കൊടുക്കുക. 6: 2–4
   2. പ്രാർത്ഥിക്കുക. 6:5–15
   3. ഉപവസിക്കുക. 6: 16–18
7. മൂന്നു വിലക്കുകൾ. (6: 19–7: 6)
   1. ഭൂമിയിൽ നിക്ഷേപം സ്വരൂപിക്കരുത്. 6: 19–34
   2. ആരെയും വിധിക്കരുത്. 7: 1–5
   3. വിശുദ്ധമായതു നായ്ക്കൾക്കു കൊടുക്കരുത്. 7:6
8. പ്രധാനപ്പെട്ട മൂന്നു നിർദ്ദേശങ്ങൾ 7: 7–20
   1. യാചിക്കുക. 7: 7–14.
   2. ഇടുക്കു വാതിലൂടെ പ്രവേശിക്കുക. 7: 13–14
   3. കള്ളപ്രവാചകന്മാരെ സൂക്ഷിച്ചുകൊള്ളുക. 7: 15–20.

---

പ്പിക്കാൻ സംവിധാനങ്ങൾ സൃഷ്ടിക്കേണ്ടതല്ലേ?

### കാരുണ്യവധം

നിത്യം ശയ്യാവലംബികളോ മാറാരോഗത്താൽ വലയുന്നവരോ ആയ വ്യക്തികൾ അവർക്കുതന്നെയും അവരുടെ കുടുംബങ്ങൾക്കും സമൂഹത്തിനും ഒരു ബാധ്യതയാകയാൽ അവരെ അവരുടെ അപേക്ഷപ്രകാരം കൊല്ലുന്നതിനു അനുമതി നൽകുന്നതാണ് കാരുണ്യവധം. ഇതു ദൈവത്തിനു മനുഷ്യജീവന്റെ മേലുള്ള പരമാധികാരത്തിനെതിരായുള്ള വെല്ലുവിളിയാണ്. മനുഷ്യജീവനു ഭീഷണിയാകുന്നതെല്ലാം സഭയുടെ ദൃഷ്ടിയിൽ വർജ്ജ്യംതന്നെ. ഏതു തരത്തിലുള്ള കൊലപാതകമോ, വർഗ്ഗവിച്ഛേദനമോ മാത്രമല്ല ഗർഭച്ഛിദ്രവും, കാരുണ്യവധവും, ആത്മഹത്യയും തെറ്റാണ്.

### ഇതിനുള്ള പ്രതിവിധി സ്നേഹം തന്നെ

നാം മരണം വിട്ട് ജീവനിൽ കടന്നിരിക്കുന്നു എന്ന് സഹോദരന്മാരെ സ്നേഹിക്കുന്നതിനാൽ നമുക്കു അറിയാം. സ്നേഹിക്കാത്തവൻ മരണത്തിൽ വസിക്കുന്നു. സഹോദരനെ പകക്കുന്നവനെല്ലാം കൊലപാതകൻ ആകുന്നു..... നാമും സഹോദരന്മാർക്കുവേണ്ടി ജീവനെ വെച്ചുകൊടുക്കേണ്ടതാകുന്നു.' (1 യോഹ. 4; 14–16) 'സ്നേഹം ദീർഘമായി ക്ഷമിക്കുകയും ദയകാണിക്കുകയും ചെയ്യുന്നു..... ദേഷ്യപ്പെടുന്നില്ല. ദോഷം കണക്കിടുന്നില്ല.....എല്ലാം പൊറുക്കുന്നു..... എല്ലാം സഹിക്കുന്നു' (1 കൊരി. 13: 4–7)

—o—

9. യാചനയുടെ മൂന്നു വശങ്ങൾ. (7: 7–12)
   1. യാചിക്കുക. 7: 7–12
   2. അന്വേഷിക്കുക. 7: 7–12
   3. മുട്ടുക. 7: 7–12
10. പരസ്പരം എതിരായ മൂന്നു കാര്യങ്ങൾ. 7: 13–27.
   1. ഇടുക്കു വാതിൽ. വീതിയുള്ള വാതിൽ 7: 13
   2. നല്ല വൃക്ഷം ആകാത്തവൃക്ഷം 7: 17
   3. ബുദ്ധിയുള്ള പണിക്കാരൻ. ബുദ്ധിയില്ലാത്ത പണിക്കാരൻ. 7: 24–27.
11. നിന്റെ നാമത്തിൽ ചെയ്യുന്ന മൂന്നു കാര്യങ്ങൾ. (7: 22)
   1. പ്രവചിക്കുക. 7: 22.
   2. ഭൂതങ്ങളെ പുറത്താക്കുക. 7: 22
   3. വളരെ വീര്യപ്രവർത്തികൾ ചെയ്യുക 7: 22
12. വീടിനു നാശം വരുത്തുന്ന മൂന്നു കാര്യങ്ങൾ (7: 27)
   1. വൻമഴപെയ്യുന്നത്.
   2. നദികൾ പൊങ്ങുന്നത്.
   3. കാററ് അടിയ്ക്കുന്നത്.
13. പന്തിയിലിരിക്കുന്ന മൂന്നുപേർ (8:11)
   1. അബ്രഹാം
   2. യിസഹാക്ക്
   3. യാക്കോബ്
14. ശക്തിയുടെ അത്ഭുതങ്ങൾ. (8: 23–9:8)
   1. കാററിന്റെമേൽ 8: 23–27.
   2. രോഗത്തിന്മേൽ 8: 28–34
   3. പാപത്തിന്മേൽ 9: 1-8
15. ദൈവത്തിൽ യോഗ്യരല്ലാത്ത മൂന്നു കൂട്ടർ. (10: 37, 38)
   1. എന്നേക്കാളധികം അപ്പനേയോ അമ്മയേയോ പ്രിയപ്പെടുന്നവർ. 10: 37
   2. എന്നേക്കാളധികം മകനേയോ മകളേയോ പ്രിയപ്പെടുന്നവർ. 10: 31
   3. ക്രൂശെടുത്ത് തന്നെ അനുഗമിക്കാത്തവർ. 10: 38
16. പരീശന്മാർക്ക് മൂന്ന് അടയാളങ്ങൾ:
   1. യോനാ 12: 38–40
   2. നിനുവായക്കാർ. 12: 41
   3. തെക്കേരാജ്ഞി 12: 42.
17. വീടിന്റെ മൂന്നുരീതിയിലുള്ള അവസ്ഥ
   1. ഒഴിഞ്ഞത് 12: 44
   2. അടിച്ചുവാരിയത് 12: 44
   3. അലങ്കരിച്ചത്. 12: 44
18. കൃഷിസംബന്ധമായ മൂന്നു ഉപമകൾ.
   1. വിതയ്ക്കുന്നവന്റെ ഉപമ. 13: 3–23
   2. കളയുടെ ഉപമ. 13: 24–30
   3. കടുകുമണിയുടെ ഉപമ. 13: 31–32
19. മുന്നറിയിപ്പു നൽകുന്ന മൂന്നു ഉപമകൾ.
   1. പിതാവിന്റെ ഇഷ്ടം ചെയ്യാത്ത മകൻ 21: 28–32
   2. ദുഷ്ടന്മാരായ കുടിയാന്മാർ. 21: 33–40
   3. കല്യാണസദ്യ. 22: 1–14.
20. യേശുവിനോടു ചോദ്യം ചോദിച്ചമൂന്നുപേർ
   1. പരീശന്മാർ 22: 15–22
   2. സാദൂക്യർ 22: 23–33
   3. വൈദികൻ 23: 34–40
21. ദൈവത്തെ സ്നേഹിക്കേണ്ട മൂന്നു രീതികൾ
   1. പൂർണ്ണ ഹൃദയത്തോടെ 22: 37
   2. പൂർണ്ണ ആത്മാവോടെ 22: 37
   3. പൂർണ്ണ മനസ്സോടെ 22: 37
22. മൂന്നു വസ്തുക്കൾ
   1. മന്ദിരത്തിലെ സ്വർണ്ണം. 23: 16.
   2. യാഗപീഠത്തിലെ വഴിപാട്. 23: 18
   3. സ്വർഗ്ഗസിംഹാസനം. 28: 22.
23. പതാരം കൊടുക്കുന്ന മൂന്നു വസ്തുക്കൾ. (23: 23)
   1. തുളസി.
   2. ചതകുപ്പ.
   3. ജീരകം.

മദ്ധ്യസ്ഥതയാലുള്ള ഉപകാരസ്മരണയ്ക്ക്

സൂസൻ ജേക്കബ് ജോർജ്
റൂബിൻ വറുഗീസ്.

# (അയിത്താലാഹാ അഹത്തള്ളാ) ഒരു സുറിയാനി മെത്രാൻ

**'ക്ഷിപ്രകോപം'**

**കൂനൻകുരിശു സത്യത്തിനു പ്രേരകമായ പെട്ടന്നുണ്ടായ കാരണം സുറിയാനി മെത്രാനായ അഹത്തല്ലായെ പോർട്ടുഗീസുകാർ കടലിൽ മുക്കിക്കൊന്നു എന്ന കിംവദന്തിയായിരുന്നു', ആർച്ച് ബിഷപ്പ് മാർ ഈവാനിയോസ്—ഒന്നാം ഭാഗം—പുറം 204. ഫാ. തോമസ് ഇഞ്ചയ്ക്കലോടി.**

ഫാ. ഇഞ്ചയ്ക്കലോടി മാർ അയിത്താലാഹായുടെ കാര്യത്തിൽ കൂടുതൽ ഒന്നും പറയുന്നില്ല. അറബിപ്പേരായ 'അഹത്തള്ള' എന്ന പേരും സുറിയാനി മെത്രാൻ എന്ന സ്ഥാനനാമവും മൂലം അദ്ദേഹത്തിന്റെ കാര്യം അവസാനിപ്പിക്കുന്നു. പാശ്ചാത്യ സുറിയാനിക്കാരനോ, പൗരസ്ത്യ സുറിയാനിക്കാരനോ എന്നു പറയുന്നില്ല. സുറിയാദേശമെന്നു പറയാവുന്ന പേർഷ്യ, ഇറാക്ക്, അന്ത്യോക്യാ വിഭാഗം ഇവിടങ്ങളിലുള്ള ഏതു വിഭാഗം ക്രിസ്ത്യാനികളിൽ നിന്നുമുള്ള സുറിയാനി മെത്രാനാകാം. എന്നാലും പോർട്ടുഗീസ്കാർ വധിച്ചു എന്നത് കിംവദന്തി ആയാൽപോലും

24. തൃജിച്ചുകളയുന്ന ന്യായപ്രമാണങ്ങൾ (23:23)
    1. ന്യായം.
    2. കരുണ.
    3. വിശ്വസ്തത.
25. മനുഷ്യരുടെ ചില പ്രത്യേകതകൾ.
    1. നിസ്സാര കാര്യത്തിന് പതാരം കൊടുക്കുക. 23: 23
    2. കൊതുകിനെ അരിച്ചു ഒട്ടകത്തെ വിഴുങ്ങുക. 23: 24
    3. കിണ്ടികിണ്ണങ്ങളുടെ പുറം വെടിപ്പാക്കുക. 23: 25.
26. കർത്താവു അയച്ച മൂന്നുകൂട്ടം ആളുകൾ. 23: 24.
    1. പ്രവാചകന്മാർ
    2. ജ്ഞാനികൾ
    3. ശാസ്ത്രിമാർ
27. ഗത്സമനയിലെ മൂന്നു പ്രാർത്ഥനകൾ.
    1. കഴിയുമെങ്കിൽ ഈ പാനപാത്രം നീങ്ങിപ്പോകണം. 26: 39
    2. നിന്റെ ഇഷ്ടം ആകട്ടെ. 26: 42
    3. നിന്റെ ഇഷ്ടം ആകട്ടെ. 26: 44
28. അറസ്റ്റിനുമുമ്പ് മൂന്നു ഉപദേശം.
    1. യൂദായോട്. 26: 50
    2. പത്രോസിനോട്. 26: 52
    3. പുരുഷാരത്തോട്. 26: 55
29. കുററമില്ലാത്ത രക്തം എന്നു സാക്ഷ്യപ്പെടുത്തിയവർ.
    1. യൂദാ. 27: 4
    2. പീലാത്തോസ്. 27: 24
    3. ജനം. 27: 25
30. മശിഹായെന്നു തെളിയിക്കുന്ന മൂന്നു അത്ഭുതങ്ങൾ മരണസമയത്തു സംഭവിച്ചു.
    1. ദേവാലയമറ കീറി. 27: 51
    2. ഭൂമി കുലുങ്ങി. 27: 52
    3. വിശുദ്ധർ ഉയിർത്തെഴുന്നേററു. 27: 53
31. ഉയിർപ്പിന്റെ മൂന്നു സാക്ഷികൾ.
    1. സ്ത്രീകൾ. 28: 1–10
    2. കാവൽക്കാർ. 28: 11–15
    3. ശിഷ്യന്മാർ 28: 16–20
32. സഭയ്ക്കു മൂന്നു കാര്യങ്ങൾ
    1. അധികാരം. 28: 18
    2. ചുമതല. 28: 19
    3. വാഗ്ദത്തം. 28: 20
33. സഭയ്ക്കുള്ള മൂന്നു നിർദ്ദേശങ്ങൾ
    1. സ്നാനം കഴിപ്പിക്കുക. 28: 20
    2. ഉപദേശിക്കുക. 28: 20
    3. ശിഷ്യരാക്കുക. 28: 20
34. സ്നാനം കഴിപ്പിക്കുമ്പോൾ ഓർക്കേണ്ട മൂന്നു നാമങ്ങൾ.
    1. പിതാവിന്റെ നാമം 28: 19
    2. പുത്രന്റെ നാമം. 28: 19
    3. പരിശുദ്ധാത്മാവിന്റെ നാമം. 28: 19



ആം റോമാ ഐക്യക്കാരനല്ലാ എന്നു വേണമെങ്കിൽ പറയാമെന്നൊരു വശവും അതിൽ ഉണ്ടെന്നു മാത്രം.

## ഫാ. ജേക്കബ് കൊല്ലപറമ്പിൽ അയിത്താലാഹായെപ്പററി പറയുന്നത്:

## (Archdeacon of All India p. 139 - 140)

25–8–1652 ൽ സിറിൽ മാർ അത്താലാഹാ (Adeodatus) എന്നു പേരുള്ള സിറിയൻ റീത്തുകാരനായ ഒരു കത്തോലിക്കാ മെത്രാപ്പോലീത്താ മൈലാപ്പൂരിൽ വന്നു. അദ്ദേഹത്തെ കോപ്റ്റിക് പാത്രിയർക്കീസ് നിയോഗിച്ചതുമൂലം അദ്ദേഹം മാർത്തോമ്മാ ക്രിസ്ത്യാനികളെ ഭരിക്കുവാനാണ് വന്നത്. കോപ്റ്റിക് പാത്രിയർക്കീസിന് അർക്കദിയാക്കോന്റെ സഹായാഭ്യർത്ഥന ലഭിച്ചതുമൂലമാണ് ഇപ്രകാരം ചെയ്തത് എന്നാണ്. (ഇതിൽ പ്രഥമ ദൃഷ്ട്യാ സംശയങ്ങൾ ഉളവാക്കയും നിവാരണം കല്പിക്കാത്തുകയുമാണ് ലേഖകൻ. റോമാസഭയ്ക്ക് ശീശ്മക്കാരനും, റോമാ സഭ തനിക്ക് ശീശ്മ സഭയുമായ അലക്സാന്ത്രിയ (കോപ്റ്റിക്) സഭാദ്ധ്യക്ഷൻ പോപ്പ്, ഒരു

## ജെയിക്കബ് തോമസ്, നടുവിലേക്കര

സുറിയാനി റീത്ത് കത്തോലിക്കാ ബിഷപ്പിനെ മലങ്കര മാർത്തോമ്മാ നസ്രാണി ജാതിത്തലവൻ പാത്രിയർക്കിന്റെ അപേക്ഷപ്രകാരം സഹായത്തിന് നിയോഗിക്കുന്നു. ഇത് ഒരു വിരോധാഭാസമല്ലേ? അല്ല. മലങ്കരസഭ എ. ഡി. 52 മുതൽ റോമായുടെ പരമാധികാരത്തിൻ കീഴാണെന്നും പറങ്കികൾ വന്ന് ആ സഭയെ ലത്തീൻ ഭരണത്തിലാക്കി, അതിനെതിരെ പഴയ സുറിയാനി റീത്തിലാക്കുവാൻ ഒരു സുറിയാനി കത്തോലിക്കൻ തന്നെ അത്യുത്തമൻ എന്ന് കോപ്റ്റിക് പാത്രിയർക്കീസിനറിയാമായിരുന്നു. അദ്ദേഹം അങ്ങിനെ ചെയ്തു. തന്റെ വിശ്വാസത്തിലല്ലാത്ത ഒരു സഭയെ താനെന്തിന് സ്വന്ത ബിഷപ്പന്മാരെ അയച്ച് സഹായിക്കണം? ഇത് ഈ ഇരുപതാം ശതക മഹാ മസ്തിഷ്ക ചതുരംഗങ്ങൾ എന്ന് നമുക്കാശ്വസിക്കാം—ലേഖകൻ). ഇദ്ദേഹത്തിന്റെ ഉദ്ദേശമറിഞ്ഞ് ജസ്യൂട്ടുകൾ അദ്ദേഹത്തെ തടഞ്ഞുവച്ചു. അദ്ദേഹം മൂന്നു മലബാർ ശെമ്മാശന്മാർ വശം അയച്ച കത്ത് ലഭിച്ച അർക്കദിയാക്കോൻ ഉദയമ്പേരൂരിൽ പട്ടക്കാരുടെയും അൽമായരുടെയും ഒരു വലിയ മീററിംഗ് വിളിച്ചുകൂട്ടി മാർപാപ്പാ അയച്ച പാത്രിയർക്കീസിനെ തടങ്കൽ മോചിതനാക്കുവാനുള്ള വഴികൾ ആലോചിച്ചു.

പുസ്തകത്തിന്റെ 139–ാം വശം ഫുട്നോട്ടിൽ ഫാ. തെക്കേടം പറയുന്ന വിവരങ്ങൾ ചുരുക്കമായി കൊടുത്തിട്ടുണ്ട്.

## ഫാ. ജേക്കബ് കൊല്ലപറമ്പിൽ വീണ്ടും.

## The St. Thomas Christians Revolution in 1653. P. 98, 99, 100

"....1648–നും 1649–നും അല്പം മുമ്പായി തോമ്മാ അർക്കദിയാക്കോൻ മദ്ധ്യപൂർവ്വദേശത്തുള്ള മൂന്നു പൗരസ്ത്യ സഭാ പാത്രിയർക്കീസന്മാർക്ക് കത്തുകൾ എഴുതി. അത് മെസോപ്പൊട്ടോമിയായിലെ കൽദായ പാത്രിയർക്കീസിനും, അന്ത്യോക്യൻ സിറിയൻ പാത്രിയർക്കീസിനും, അലക്സാന്ത്രിയായിലെ കോപ്റ്റിക് പാത്രിയർക്കീസിനും ആയിരുന്നു നാലുപേരുംപ്പെട്ട ഒരു സംഘമാണ് ഈ കത്തുകൾ കൊണ്ടുപോയത്. അതിൽ രണ്ടാം സുറിയാനി പണ്ഡിതന്മാരായിരുന്നു. ഇതിൽ കൽദായ പാത്രിയർക്കീസിന്റെയും, സിറിയൻ പാത്രിയർക്കീസിന്റെയും പ്രതികരണം എന്തായിരുന്നു എന്നറിവില്ല. പ്രതികരിച്ചത് കോപ്റ്റിക് പാത്രിയർക്കീസായിരുന്നു.

അദ്ദേഹം എലിസിറിയോ എന്ന കപ്പൂച്ചിൻ പട്ടക്കാരനെ വിളിച്ച് വിവരം പറഞ്ഞു. അദ്ദേഹം റോമിൽ പ്രൊപ്പഗാൻഡായ്ക്ക് വിവരം പറഞ്ഞ് എഴുതി. അവർ ഈ കത്തിന്മേൽ വേണ്ട അന്വേഷണം നടത്തുവാൻ കപ്പൂച്ചിൻ പട്ടക്കാരന് ഉത്തരവു നൽകി. അദ്ദേഹം ആലപ്പോയിൽ നിന്നും ചില പട്ടക്കാരെയും മററും കണ്ടു പിടിച്ച് കച്ചവടക്കാരുടെ വേഷത്തിൽ മലബാറിനയച്ച് വിവരം അറിഞ്ഞു. (അതിന്മേൽ നടപടികൾ സ്വീകരിച്ചു. അവ സുദീർഘമാകയാൽ വിടുകയാണ്. ലേഖകൻ)

........ചരിത്രകാരന്മാർ ശീശ്മ സഭാതലവന്മാർക്ക് സഹായത്തിന് മെത്രാന്മാരെ അയക്കുവാൻ അപേക്ഷകൾ അയച്ചതിന് തോമ്മാ അർക്കദിയാക്കോന്റെ മേൽ കുററാരോപണം ചെയ്യുന്നുണ്ട്. അത് അവരുടെ അജ്ഞത മൂലമാണ് കാരണം എല്ലാ പാത്രിയർക്കീസന്മാരും ശീശ്മ

ക്കാരല്ല. 1552 മുതൽ നെസ്തോറിയ വിഭാഗം വിട്ട് റോമാ ഐക്യത്തിൽ വന്ന ഒരു പാത്രിയർക്കീസുണ്ട്. പിന്നെ അന്ത്യോക്യ തുടങ്ങിയവയിലും റോമാ ഐക്യ വിഭാഗം പാത്രിയർക്കീസന്മാരുമുണ്ട്."

ഇതിൽ നിന്ന് മനസ്സിലാവുന്നത്, തോമ്മാ അർക്കദിയാക്കോൻ ഒരു നാളും യുഗ പുരാതനമായ റോമാ പരമാധികാരത്തിൻ കീഴ്നിന്ന് വഴുതി ശീശ്മക്കാരുമായി വേഴ്ചയിൽ വീണ് തനിക്കും അനുയായികൾക്കും ആത്മനാശം വരുത്തിക്കൂട്ടുവാൻ യത്നിച്ചിട്ടേയില്ല. അദ്ദേഹം കത്തെഴുതിയവരെല്ലാം റോമാ റീത്ത് വിഭാഗ പാത്രിയർക്കീസന്മാരായിരുന്നു. ഇവിടെ മുൻപറഞ്ഞ വിധം മലങ്കര സഭയുടെ ഉത്ഭവകാലം മുതൽ കത്തോലിക്കരായി നടന്നുവന്നതിന്റെ തലവനായ ഉത്തമ കത്തോലിക്കനായിരുന്നു തോമ്മാ ജാതിത്തലവൻ പാത്രിയർക്ക് എന്നത് പരോക്ഷമായി ഉറപ്പാക്കുകയാണ് ചെയ്തിരിക്കുന്നത് എന്ന് തോന്നിപ്പോകുന്നു."

**ഇതേ ഗ്രന്ഥത്തിന്റെ 107-ാം വശം തുടങ്ങി പറയുന്നത്.**

"...സൂഷ്മബുദ്ധിയും, നിശിതബുദ്ധിയും പണ്ഡിതനുമായ ഒരു നസ്രാണി കത്തനാർ ഗാർസ്യാ മെത്രാനെ ഉപദേശിച്ചു. ഒരു അറാമീനിയന്റെ നിഴൽ മലങ്കരയിൽ വീണാൽ ഈ നസ്രാണികൾ ഒന്നടങ്കം അയാളുടെ പിന്നിൽ അണിനിരക്കും. അങ്ങിനെ വരാതിരിക്കുവാൻ ദൈവത്തോടപേക്ഷിക്കേണമേ." അനന്തര സംഭവങ്ങൾ ആ കത്തനാരുടെ പ്രവചനം നിവർത്തിക്കപ്പെട്ടു എന്നു തെളിയിച്ചു.

1652 സെപ്റ്റംബറിൽ മൈലാപ്പൂർ തീർത്ഥാടനം കഴിഞ്ഞെത്തിയ മൂന്നു സെമിനാരി വിദ്യാർത്ഥികളും ഒരു അത്മായക്കാരനും, ആവേശം കൊള്ളിക്കുന്ന ഒരു വാർത്തയുമായാണ് എത്തിയത്. മൈലാപ്പൂരിൽ അവർ ഒരു സുറിയാനി സഭാദ്ധ്യക്ഷനെ കണ്ടുമുട്ടി. അദ്ദേഹത്തെ ഇഗ്നേഷ്യസ് പാപ്പാ മാർത്തോമ്മാ ക്രിസ്ത്യാനികളെ ഭരിപ്പാൻ നിയോഗിച്ചിരിക്കുന്നു. തന്റെ

**മദ്ധ്യസ്ഥതയാലുള്ള ഉപകാരസ്മരണയ്ക്ക്**







ജോർജ് വി. കുര്യൻ, എറണാകുളം. ഈപ്പൻ പി. ജേക്കബ്. രോഗശാന്തിക്ക് ശാന്തമ്മ വർക്കി.







എം. ജോർജ്, ചങ്ങനാശ്ശേരി, അച്ചാമ്മ തോമസ് പുനലൂർ. കെ. കെ. ശമുവേൽ.

## സംശയങ്ങൾ ചോദിക്കുക

1. ''സ്വർഗ്ഗസ്ഥനായ പിതാവേ'' എന്ന പ്രാർത്ഥന പോരേ? ''നന്മ നിറഞ്ഞ മറിയാമേ'' എന്നു ചൊല്ലി പ്രാർത്ഥന അവസാനിപ്പിക്കുന്നതു ക്രിസ്തുവിനെ കളിയാക്കുകയല്ലേ?

എ. വി. ജോസഫ്, താമരക്കുളം

---

പേര് പാത്രിയർക്കീസ് ഇഗ്നാത്തിയോസ് മാർ അത്തല്ലാഹാ എന്ന് തങ്ങളോട് പറഞ്ഞു. അത്തല്ലാഹായുടെ ഒന്നോ അതിലധികമോ കത്തുകൾ തോമ്മാ അർക്കദിയാക്കോനായിട്ട് എഴുതിയവ അവർ കൊണ്ടുവന്നു. അദ്ദേഹത്തെ ജസ്യൂട്ടുകൾ തടഞ്ഞുവച്ചിരിക്കയാണ്. ആരം വളരെ ഭക്തനും, വളരെ അതിശയങ്ങൾ ചെയ്യുന്നവനുമാണ്. ....അവർക്ക് അദ്ദേഹം തൊപ്പികളും, കാൽക്കുപ്പായങ്ങളും സമ്മാനിച്ചു.

ഇത്രയും ഭാഗങ്ങൾ കൊണ്ട് മാർ അയിത്താലാഹാ സഹദായെ, 1652 മുതൽ പൗരസ്ത്യരുടെയും വിശിഷ്യ നസ്രാണികളുടെ പരമശത്രുക്കളായിരുന്ന പറങ്കികളും അവരെ അനുകരിച്ച് സ്വദേശികളും വിദേശികളുമായ പലരും ഏതെല്ലാം നാമത്തിൽ, സ്ഥാനത്തിൽ, വേഷത്തിൽ, ഭാഷക്കാരനായി എടുത്ത് അമ്മാനമാടി ആരുമല്ലാതാക്കി തങ്ങളുടെ ഉദ്ദേശപ്രാപ്തിക്കനുകൂലിയാക്കിയിരിക്കുന്നത് ഏകദേശം മനസ്സിലാക്കാം. ഇദ്ദേഹത്തെപ്പറ്റി കൂടുതൽ വിവരങ്ങൾ പിന്നാലെ. എന്നാൽ; ജാതിത്തലവന്മാരും ദേശാഭിമാനികളുമായിരുന്ന അർക്കദിയാക്കോന്മാർ ശീശ്മക്കാരായിരുന്നു. അവർ നെസ്തോറിയത്തലവനുമായി വേഴ്ച നടത്തി. ഇവർ നെസ്തോറിയരായിരുന്നു. ആകുവാൻ വെമ്പുന്നു. തോമ്മാത്തലവനും അങ്ങിനെ തന്നെ എന്ന പറങ്കി നിലപാടും മറ്റ് തെളിവുകളും വച്ച് അയിത്താലാഹാ കൽദായക്കാരനും, കത്തോലിക്കോസ് പാത്രിയർക്കീസ് അയച്ച ആളുമായിരുന്നു എന്ന് തീരുമാനം ചെയ്തു കൊണ്ട് ഈ പരമ്പര തുടരുന്നു.

—:—

''വിശ്വാസിയായിരിക്ക'' എന്ന പുസ്തകം പഠിക്ക. നന്മനിറഞ്ഞ മറിയാമേ എന്നല്ല 'കൃപ നിറഞ്ഞ മറിയാമേ' എന്നാണ് അപേക്ഷിക്കുന്നത് അത് ഗബ്രിയേൽ പറഞ്ഞ വാചകമാണ്. നിന്റെ ഏകജാതനോട് ഞങ്ങൾക്കുവേണ്ടി പ്രാർത്ഥിക്കണമേ' എന്നവസാനിക്കുന്നതു ക്രിസ്തുവിനെ ബഹുമാനിക്കയാണ്. മാതാവും പരിശുദ്ധാത്മാവും നമ്മും മദ്ധ്യസ്ഥത നടത്തുന്നതു ക്രിസ്തുവിൽ കൂടിയാണ്.

2. മരിച്ചവർക്കുവേണ്ടി പ്രാർത്ഥിച്ചാൽ പാപം മോചിച്ചു കിട്ടുമെങ്കിൽ ജീവിച്ചിരിക്കുന്നവർക്കുവേണ്ടി എന്തിനു പ്രാർത്ഥിക്കുന്നു?

(Do)

രണ്ടാം ക്ലാസ്സു ജയിക്കുമെങ്കിൽ ഒന്നാം ക്ലാസ്സ് എന്തിനു ജയിക്കുന്നു' എന്ന ചോദ്യം പോലെ അർത്ഥ ശൂന്യമാണ് ഈ ചോദ്യം. പ്രാർത്ഥന ശ്വാസോച്ഛ്വാസമാണ്. അത് ഇപ്പോഴും മരിച്ചാലും ചെയ്യുന്നതാണ്. ആരു രക്ഷ പ്രാപിക്കും ആരു നശിക്കും എന്ന് ദൈവം മാത്രമറിയുന്നു. ദൈവപിതാവിന്റെ ആഗ്രഹം ആരും നശിച്ചുപോകാതെ ഏവരും നിത്യജീവൻ പ്രാപിക്കണമെന്നാണ്. ആ ആഗ്രഹമാണ് പ്രാർത്ഥന. കർത്താവ് പാതാളത്തിൽ പോയി മരിച്ചവരോട് സുവിശേഷം അറിയിച്ചത് അനുസരണംകെട്ട മരിച്ചവരോടാണെന്നോർക്കുക. (1 പത്രോ. 3 : 19; 4:6)

3. ഓർത്തഡോക്സ് ഭവനങ്ങളിൽ മുഴുവേദപുസ്തകമുണ്ടോ? (Do)

66 പുസ്തകങ്ങളും വലിയ മാർ അത്താനാസ്യോസിന്റെ കാനോനിലുണ്ടായിരുന്നു. അതിനാൽ അതിന് പൂർണ്ണതയുണ്ട്. കത്തോലിക്കരുടെ ഡ്യൂട്ടറോ കാനോൻ നമുക്കു കാനോനികമാണ്. അവ ഉൾപ്പെടുന്ന മലയാളം പുസ്തകം ഉണ്ടാക്കുവാൻ ആലോചനയുണ്ട്. 66 പുസ്തകങ്ങളുള്ള വേദപുസ്തകം മിക്ക ഭവനങ്ങളിലുമുണ്ടല്ലോ.

4. പാപമോചനത്തിനു മാമോദീസാ ഒന്നു മാത്രമെങ്കിൽ കുമ്പസാരം എന്തിന്? (Do)

എല്ലാ കൂദാശകൾ വഴിയായും നേരിട്ടുള്ള പ്രാർത്ഥന വഴിയായും പാപമോചനം ലഭിക്കും. മാമോദീസാ രണ്ടില്ല ഒന്നേയുള്ളു. ഓരോ പാപവും മോചിപ്പാൻ അനുതാപമാണു മാർഗ്ഗം. മാമോദീസായാൽ ജഡസ്വഭാവം ഉരിഞ്ഞ് ക്രിസ്തുവിനെ ധരിക്കുന്ന വീണ്ടും ജനനമാണ്. അത് ഒരിക്കൽ മാത്രം. പലവട്ടം ജനിക്കാവതല്ല.

കുഞ്ഞു ജനിക്കുന്നത് കുഞ്ഞറിയാതെയല്ല. അതുപോലെ ആത്മീക ജനനം ദൈവം നല്കുന്നു. പിന്നീട് പുതിയ സൃഷ്ടിയായി വളരുന്നു.

5. മത്താ. 23:9–10 ൻെറ അർത്ഥം എന്ത്?
(Do)

''ഭൂമിയിൽ ആരെയും പിതാവെന്നു വിളിക്കരുത്'' എന്ന വിലക്ക് അക്ഷരാർത്ഥത്തിൽ എടുത്താൽ സ്വന്ത പിതാവിനെപ്പോലും 'പിതാവു' എന്നു വിളിക്കാൻ പാടില്ല. ആ ഭാഗം ശരിക്കു നോക്കിയാൽ ഒരു റബ്ബീ, ഒരു പിതാവ്, ഒരു നായകൻ എന്ന നിലയിൽ പുത്രനും, പിതാവും പരിശുദ്ധാത്മാവും ഏകർ മാത്രമാണ്. ആ സ്ഥാനം ആർക്കും കൊടുക്കുകയോ ആരും എടുക്കുകയോ അരുത്. തനിക്കുതന്നെ പിതാവില്ലാത്ത, ഏക പിതാവ് പിതാവായ ദൈവം മാത്രം. മനുഷ്യർ സ്ഥാനമാനങ്ങൾക്കായി പരക്കം പായുന്ന ഈ ലോകത്തിൽ മാനവ സാഹോദര്യം ഊന്നിപ്പറയുന്ന ഭാഗമാണത്. തടവിൽവച്ചു ഞാൻ ജനിപ്പിച്ച എന്നു വി. പൗലോസ് പറയുന്ന ആത്മീയ മക്കൾക്കും പൗലോസ് ആത്മീക പിതാവാ

## ഗീവർഗീസ് മാർ ഒസ്താത്തിയോസ് മെത്രാപ്പോലീത്താ

ണ്. മാമോദീസായാൽ വീണ്ടും ജനിപ്പിക്കുന്ന പുരോഹിതരും പിതാക്കന്മാരാണ്. അവരെ പിതാവെന്ന് വിളിക്കാൻ തടസ്സമായ ഒരു വേദഭാഗവും വേദത്തിലില്ല.

6. പുറ. 20:4–ൽ പ്രതിമയുണ്ടാക്കുന്നതു വിലക്കിയിട്ടില്ലേ?
(Do)

ഉണ്ട്, എന്നാൽ 'അവയെ നമസ്ക്കരിക്കയോ സേവിക്കയോ അരുത്'' എന്ന വിലക്കും ഇതും ഒരുമിച്ചു പോകുന്നു. ആരാധിപ്പാൻ പ്രതിമയുണ്ടാക്കരുതെന്നല്ലാതെ മററുദ്ദേശത്തോടുണ്ടാക്കരുതെന്ന വിലക്കില്ല. 'കൊമ്പുകളുള്ളതായി അതിനെ ഉണ്ടാക്കണം. (പുറ. 20:21) തുടങ്ങിയ ഭാഗങ്ങൾ നോക്കുക. കൊമ്പുകളെ ഉണ്ടാക്കി പെട്ടകത്തിനായുടെ മീതെ വച്ചത് അവയെ ആരാധിപ്പാനല്ല. ചിത്രം, രൂപം മുതലായ കലാവസ്തുക്കൾ മനോഹാരിത വർദ്ധിപ്പിക്കുന്നതിനാൽ വേദകല്പനയുണ്ട്.

7. പരിശുദ്ധന്മാരായി പ്രഖ്യാപിക്കാത്ത മെത്രാപ്പോലീത്താമാരോട് മദ്ധ്യസ്ഥ പ്രാർത്ഥനയ്ക്ക് അപേക്ഷിക്കാമോ?

രാജൻ വറുഗീസ്, മസ്ക്കററ്

മദ്ധ്യസ്ഥ പ്രാർത്ഥനയിൽ മെത്രാച്ചന്മാരോടു തന്നല്ല വിശ്വാസികളായ എല്ലാവരോടും അപേക്ഷിക്കുന്നതു തെററല്ല. എന്നാൽ പള്ളിവയ്ക്കുന്നത് പ്രഖ്യാപിത പരിശുദ്ധന്മാരുടെ നാമത്തിൽ മാത്രമേ ഉള്ളൂ.

8. ഉല്പ. 19:30–38 ഇന്നത്തെ പെൺകുട്ടികൾ വായിച്ചാൽ അത് ലോത്തിൻെറ പെൺമക്കളെപ്പോലെ ആകുന്നതിന് അവർക്കു പ്രേരണയാകയില്ലേ?

ഉമ്മൻ മാത്യു, സൗദി അറേബ്യ.

'സത്യവേദപുസ്തകം' അതതു കാലത്തെ സംഭവങ്ങൾ സത്യമായി രേഖപ്പെടുത്തിയിരിക്കുന്നു. പുതിയനിയമത്തിൻെറ മഹിമ പഴയനിയമത്തിൻെറ താൽക്കാലികത തെളിയിക്കുന്നു. പഴയനിയമം വായിച്ചു തെററാതിരിക്കാൻ പുതിയ നിയമം കൂടെ വായിച്ചു മനസ്സിലാക്കണം.

9. തിമൊ. 5:23–ൽ 'മേലാൽ വെള്ളം മാത്രം കുടിക്കാതെയും കൂടെക്കൂടെയുള്ള ക്ഷീണതയും നിമിത്തം അല്പം വീഞ്ഞ് സേവിച്ചുകൊൾക' എന്ന അനുവാദത്തിൻെറ വെളിച്ചത്തിൽ മദ്യപാനം ആകരുതോ?
(Do)

തിമോത്ഥിയോസ് ക്ഷീണമുണ്ടായിട്ടും വീഞ്ഞു കുടിക്കാതിരുന്നത് മദ്യപാനത്തിൻെറ തെററുകണ്ടായിരിക്കുമല്ലോ. തൻെറ മനസാക്ഷി കുററപ്പെടുത്തുന്നത് പൗലോസ് അനുവദിച്ചാലും ചെയ്യാതിരുന്നു എന്നു വിചാരിക്കാനും സാദ്ധ്യതയുണ്ട്. 'മദ്യപാനി ദൈവരാജ്യം അവകാശിക്കയില്ല'.

10. അ. പ്ര. 19–ൽ രണ്ടു സ്നാനം കാണുന്നല്ലോ,
(Do)

'യോഹന്നാൻെറ സ്നാനം' പുറജാതികളെ യഹൂദസഭയിൽ ചേർത്ത അനുതാപ സ്നാനവും 'കർത്താവായ യേശുവിൻെറ നാമത്തിൽ സ്നാനം ഏററു' എന്നത് സഭയിൽ ചേരാൻ ക്രിസ്തുവിനോടു ചേർക്കുന്നതും ആയിരുന്നു. സഭയിൽ ഒരു സ്നാനം മാത്രം (എഫെ. 4:4).

11. അമേരിക്കക്കാരനു പട്ടം കൊടുത്തുതുടങ്ങിയാൽ മലങ്കരസഭ അമേരിക്കയിൽനിന്നു പോകയില്ലേ?
(Do)

യറുശലേമിലെ ആദ്യസഭ ഇങ്ങനെ വിചാരിച്ചിരുന്നു എങ്കിൽ സഭ ലോകത്തിൽ മുഴുവൻ വ്യാപിക്കയില്ലായിരുന്നു. ലോകമൊക്കെയും പോയി സകല ജാതികളെയും ശിഷ്യരാക്കുവിൻ എന്ന കല്പനയുടെ വെളിച്ചത്തിൽ അമേരിക്കയിലും സ്നാനവും പട്ടംകൊടയും നടത്തും.

12. പ. എപ്പിസ്ക്കോപ്പൽ സുന്നഹദോസിൽ എല്ലാ മെത്രാപ്പോലീത്തന്മാരും സംബന്ധിക്കേണ്ടതല്ലേ? തുടരെ സംബന്ധിക്കാത്ത ഒരു മെത്രാപ്പോലീത്തായുടെ പേരിൽ നടപടി എടുക്കേണ്ടതല്ലേ?
(Do)

തുടരെ സംബന്ധിക്കാത്ത ഒരു മെത്രാപ്പോലീത്തായും ഇല്ല. ദൂരെയുള്ള മെത്രാപ്പോലീത്തന്മാരും ഇടയ്ക്കിടെ വരുന്നുണ്ട്. കോറം തികയാതെ ഒരു സുന്നഹദോസും സെഷനും കൂടാറില്ല. രോഗകാരണത്താലോ ദൂരത്താലോ ചിലർ വരാതിരിക്കുന്നത് മനസ്സിലാക്കാവുന്നതാണ്. ●

# സഭാ വാർത്തകൾ

## മദ്രാസ് മെഡിക്കൽ മിഷൻ

മദ്രാസ് മെഡിക്കൽ മിഷന്റെ ആഭിമുഖ്യത്തിൽ Institute of Cardio Vascular Disease ആരംഭിച്ചതിന്റെ പ്രഥമവാർഷികം ജൂൺ 25-ാം തീയതി തികച്ചും ആദ്ധ്യാത്മികമായ അന്തരീക്ഷത്തിൽ നടത്തി. മദ്രാസിലെ വിജയാ ഹോസ്പിററൽ ഹാളിൽ വച്ചു നടത്തപ്പെട്ട വാർഷികം പ്രധാനമായും ഒരു Thanks giving Service ആയിരുന്നു. സമർപ്പണ പ്രാർത്ഥനകളും ആദ്ധ്യാത്മിക ചൈതന്യം തുളുമ്പുന്നതും ഹൃദയാവർജ്ജകവുമായ ഗാനങ്ങളും നിറഞ്ഞുനിന്ന ഭക്തിനിർഭരമായ ഈ ശുശ്രൂഷയ്ക്ക് മദ്രാസ് ഭദ്രാസനാധിപനും മിഷൻ പ്രസിഡന്റുമായ സഖറിയാസ് മാർ ദീവന്നാസ്യോസ് മെത്രാപ്പോലീത്താ തിരുമേനിയാണ് നേതൃത്വം നൽകിയത്. 'യഹോവയുടെ ആത്മാവ് എന്റെ മേൽ ഉണ്ട്, എന്തെന്നാൽ പീഡിതരെ സദ്വാർത്ത അറിയിക്കുന്നതിന് അവിടുന്ന് എന്നെ അഭിഷേകം ചെയ്തിരിക്കുന്നു' (യേശയാ-61:1) എന്ന യേശയാ ദീർഘദർശിയുടെ വാക്കുകളെ അടിസ്ഥാനമാക്കിയാണ് തിരുമനസ്സുകൊണ്ട് ശുശ്രൂഷാ മദ്ധ്യേ ദൂത് നൽകിയത്. ദൈവസ്നേഹത്തിൽ കൂടെ മനുഷ്യരെ സേവിക്കുകയും "ഹൃദയം തകർന്നവരെ" സുഖപ്പെടുത്തുകയും ചെയ്യുക എന്നതാണ് ഈ സ്ഥാപനത്തിന്റെ ലക്ഷ്യമെന്ന് തിരുമേനി വ്യക്തമാക്കി. ഹൃദയം തകർന്നവരെ സുഖപ്പെടുത്തുക എന്നതുകൊണ്ട് ശാരീരികമായ സുഖപ്പെടുത്തൽ മാത്രമല്ല പിന്നെയോ ആത്മീയമായ സൗഖ്യം കൂടി രോഗികൾക്കു ലഭിക്കത്തക്കവണ്ണമാണ് സ്ഥാപനത്തിലെ പ്രവർത്തനങ്ങൾ നീങ്ങുന്നത്, എന്നും തിരുമേനി എടുത്തു പറഞ്ഞു.

മിഷന്റെ സെക്രട്ടറി വർഗീസ് ഈപ്പൻ സമർപ്പിച്ച റിപ്പോർട്ടിൽ കഴിഞ്ഞ ഒരു വർഷത്തിനിടയിൽ വിദേശത്തുനിന്നും ഇൻഡ്യയിൽ നിന്നും ഈ സ്ഥാപനത്തിൽ ചികിത്സയ്ക്കെത്തിയ 451 പേർക്ക് വിജയകരമായ ഹൃദയശസ്ത്രക്രിയ നടത്തിയിട്ടുണ്ടെന്നും അതിൽ 40 നിർധനരായ രോഗികൾക്ക് സൗജന്യമായും 59 പേർക്ക് സൗജന്യനിരക്കിലുമാണ് ഓപ്പറേഷൻസ് നടത്തിയതെന്നും രേഖപ്പെടുത്തിയിട്ടുണ്ട്.

റവ. ഫാ. ററി. സി. മത്തായി എം. ഏ. ബി. ഡി. ആണ് ഈ സ്ഥാപനത്തിൽ ചാപ്ളെയിനായി സേവനം അനുഷ്ഠിക്കുന്നത്.

## ക്വിസ് മൽസരം നടത്തി

കോട്ടയം:- ഓർത്തഡോക്സ് സെമിനാരി തിയോളജിക്കൽ അസോസിയേഷന്റെ ആഭിമുഖ്യത്തിൽ പഴയനിയമം, പുതിയനിയമം, ദൈവശാസ്ത്രം, പൊതുവിജ്ഞാനം എന്നീ മേഖലകൾക്ക് പ്രാധാന്യം കൊടുത്തുകൊണ്ട് ക്വിസ് മത്സരം നടത്തി. മൽസരത്തിൽ ബിജേഷ് ഫിലിപ്പ്, ഡീക്കൻ പി. കെ. കോശി എന്നിവർ യഥാക്രമം ഒന്നും രണ്ടും സ്ഥാനങ്ങൾ കരസ്ഥമാക്കി. റവ. ഡോ. വി. സി. ശമുവേൽ, ഡീക്കൻ രവി ജെ. മാത്യു, ഡീക്കൻ എം. പി. ജോർജ്, ഡീക്കൻ സി. ജി. മാത്യു എന്നിവർ മൽസരത്തിന് നേതൃത്വം നൽകി.

## വിദ്യാർത്ഥി പ്രസ്ഥാനം

എം. ജി. ഓ. സി. എസ്. എം. പത്തനാപുരം മൗണ്ട് താബോർ ട്രെയിനിംഗ് കോളേജ് യൂണിററിന്റെ 1988 ലെ പ്രവർത്തനോത്ഘാടനം അഭിവന്ദ്യ തോമസ് മാർ തീമൊത്തിയോസ് മെത്രാപ്പോലീത്ത നിർവഹിച്ചു. ഉത്ഘാടന സമ്മേളനത്തിൽ അഭിവന്ദ്യ സഖറിയാസ് മാർ ദീവന്നാസ്യോസ് മെത്രാപ്പോലീത്ത അദ്ധ്യക്ഷത വഹിച്ചു. കോളജ് പ്രിൻസിപ്പൽ റവ. ഫാ. എബ്രഹാം സ്വാഗതവും യൂണിററ് സെക്രട്ടറി ഫാ. ജോൺ പനാറയിൽ കൃതജ്ഞതയും പറഞ്ഞു. വിൽസൺ ററി., അനിത എലിസബത്ത് ജേക്കബ്, റേച്ചൽ തോമസ്സ് എന്നിവർ ഗാനങ്ങൾ ആലപിച്ചു.

## മേഖലാ സമ്മേളനം

ദൈവത്തിൽ ആശ്രയിച്ച് ലക്ഷ്യബോധമുള്ളവരായി ക്രിസ്തീയ ജീവിതം നയിക്കുവാൻ പൗലൂസ് മാർ മിലിത്തിയോസ് തിരുമേനി വിദ്യാർത്ഥികളോട് ആഹ്വാനം ചെയ്തു. അടൂർ കണ്ണങ്കോടു പള്ളിയിൽവച്ചു കൂടിയ മാർ ഗ്രീഗോറിയോസ് ഓർത്തഡോക്സ് വിദ്യാർത്ഥിപ്രസ്ഥാനം റീജിയനൽ കോൺഫറൻസിന്റെ സമാപനസമ്മേളനം ഉത്ഘാടനം ചെയ്യുകയായിരുന്നു അദ്ദേഹം. മററുള്ളവർക്ക് പ്രകാശം നൽകുന്ന വിളക്കുകളായി പ്രശോഭിക്കുവാൻ യുവ ജനതയ്ക്ക് ഇടയാകണം എന്ന് തിരുമേനി ഓർമ്മിപ്പിച്ചു.

ജനറൽസെക്രട്ടറി ഫാ: ജോൺതോമസ് അദ്ധ്യക്ഷത വഹിച്ചു. ഫാ. ജോർജ് വർഗീസ്, ഫാ. സി. ജി. ഗീവർഗീസ്, ഫാ. രെവ. ജോൺ, വർഗീസ് പേരയിൽ, അലക്സ് ബേബി, സഖറിയ, ജോയ്സ് കെ. വർഗീസ് എന്നിവർ പ്രസംഗിച്ചു. രാവിലെ ഫാ. സി. ജി. ഗീവർഗീസ് കോൺഫറൻസ് ഉദ്ഘാടനം ചെയ്തു. സ്റ്റുഡന്റ് വൈസ് പ്രസിഡന്റ് പ്രിൻസ് വർഗീസ് പ്രതിനിധികളെ സ്വാഗതം ചെയ്തു. 'വിശ്വാസം പ്രവൃത്തിയിലൂടെ' എന്നതായിരുന്നു കോൺഫറൻസിന്റെ ചിന്താവിഷയം. ഫാ. മാത്യു വൈദ്യൻ, പ്രൊഫ: ഉമ്മൻ ഫിലിപ്പ് (തിരുവനന്തപുരം) എന്നിവർ ക്ലാസെടുത്തു.

200-ൽ പരം വിദ്യാർത്ഥി-വിദ്യാർത്ഥിനികൾ കോൺഫറൻസിൽ പങ്കെടുത്തു.

റീജിയൻ സെക്രട്ടറി ഫാ. പി. വി. ജോസഫ് സ്റ്റുഡന്റ് വൈസ് പ്രസിഡന്റ് പ്രിൻസ് വർഗീസ്, ബേബിജോൺ, ബിജു പി. മാത്യു, തോമസ് എ. എൻ എന്നിവർ കോൺഫറൻസിന് നേതൃത്വം നൽകി.

## സംയുക്ത ശ്രാദ്ധപ്പെരുന്നാൾ

റാന്നി:—പെരുനാട് ബഥനി ആശ്രമത്തിൽ കബറടങ്ങിയിരിക്കുന്ന അലക്സിയോസ് മാർ തേവോദോസ്യോസ്, യൂഹാനോൻ മാർ അത്താനാസ്യോസ് എന്നീ തിരുമേനിമാരുടെ ഓർമ്മപ്പെരുന്നാൾ 1988 ആഗസ്റ്റ് 6-ാം തീയതി ആശ്രമചാപ്പലിൽ സംയുക്തമായി ആഘോഷിച്ചു. നിയുക്ത കാതോലിക്കാ മാത്യൂസ് മാർ കൂറിലോസ്, ഗീവർഗീസ് മാർ ഒസ്താത്തിയോസ്, ജോസഫ് മാർ പക്കോമിയോസ്, പീലിപ്പോസ് മാർ യൗസേബിയോസ്, പൗലോസ് മാർ മിലിത്തിയോസ് എന്നീ തിരുമേനിമാർ പെരുന്നാൾ ചടങ്ങുകളിൽ സംബന്ധിച്ചു.

മിലിത്തിയോസ് തിരുമേനി വി. കുർബ്ബാന അർപ്പിക്കുകയും ഒസ്താത്തിയോസ് തിരുമേനി വി. കുർബ്ബാന മദ്ധ്യേ പ്രസംഗിക്കുകയും ചെയ്തു.

കബറിങ്കൽ ധൂപപ്രാർത്ഥനയ്ക്കുശേഷം ആശീർവാദവും നേർച്ചപ്പായസം വിതരണവും ഉച്ച കഴിഞ്ഞ് സാധുക്കൾക്കായി അരി വിതരണവും നടത്തി.

## പുസ്തക പ്രകാശനം

മലങ്കര ഓർത്തഡോക്സ് സഭയിലെ ബഥനി സന്യാസ സമൂഹങ്ങളുടെ സ്ഥാപകനും, കൊല്ലം ഭദ്രാസന മെത്രാപ്പോലീത്തായും, ബാഹ്യകേരള ഭദ്രാസനത്തിന്റെ ജനയിതാവും, ഓർത്തഡോക്സ് വിദ്യാർത്ഥി പ്രസ്ഥാനത്തിന്റെ ദീർഘകാല പ്രസിഡന്റുമായിരുന്ന അലക്സിയോസ് മാർ തേവോദോസ്യോസ് തിരുമേനിയുടെ സംഭവബഹുലമായ ജീവചരിത്ര സംഗ്രഹവും ധ്യാനപ്രസംഗങ്ങളും, പ്രഭാഷണങ്ങളും ഉൾക്കൊള്ളുന്ന "അലക്സിയോസ് മാർ തേവോദോസ്യോസ്" എന്ന ഗ്രന്ഥം ഡോ. സാമുവേൽ ചന്ദനപ്പള്ളി തയ്യാറാക്കിയത് കുഴിമറ്റം ബഥനി ആശ്രമത്തിൽ ചേർന്ന തിരുമേനിയുടെ ജന്മശതാബ്ദി സമ്മേളനത്തിൽവച്ച് 1988 ആഗസ്റ്റ് 28-ാം തീയതി ഔപചാരികമായി പ്രകാശനം ചെയ്തിരിക്കുന്നു.

## ഏകദിനസമ്മേളനം

കണ്ടനാട് ഭദ്രാസനത്തിലെ സണ്ടേസ്കൂൾ അദ്ധ്യാപകരുടെ ഏകദിന സമ്മേളനം 1988 ആഗസ്റ്റ് 13-ാം തീയതി കൂത്താട്ടുകുളം സെ. ജോൺസ് ചാപ്പലിൽവച്ച് നടത്തി. ഡി. ജി. വെരി. റവ. സി. വി. ജോർജ് കോറെപ്പിസ്കോപ്പ, ഫാ. കെ. ജെ. തോമസ്, സി. യു. മാത്യു എന്നിവർ ക്ലാസ്സുകൾ എടുത്തു. ഉച്ചകഴിഞ്ഞ് 3 മണിക്ക് ചർച്ചാസമ്മേളനം നടന്നു. ഭദ്രാസന ഡയറക്ടർ ഫാ. കുറിയാക്കോസ് പോത്താറയിൽ കൃതജ്ഞത പ്രകാശിപ്പിച്ചു.

18-ാം ചരമ വാർഷികം

10-9-1988



ഉമയാറ്റുകര പള്ളി വികാരിയായിരുന്ന തോട്ടത്തിവീട്ടിൽ ഗീവർഗീസ് കത്തനാർ

## ത്രിദിന ഉപവാസ ധ്യാനം

ഉമയാററുകര: ദേശീയവും അന്തർദേശീയവുമായ നീറുന്ന പ്രശ്നങ്ങൾ മനസ്സിലാക്കി വിശ്വാസികൾ ഉപവാസത്തോടും ധ്യാനത്തോടും ഒത്തൊരുമിക്കുന്നതും ദൈവസന്നിധിയിൽ നിലവിളിക്കുന്നതും കാലഘട്ടത്തിന്റെ ആവശ്യമാണെന്ന് ചെങ്ങന്നൂർ ഭദ്രാസന മെത്രാപ്പോലീത്താ തോമസ് മാർ അത്താനാസ്യോസ് തിരുമനസ്സുകൊണ്ട് പ്രസ്താവിച്ചു. ഉമയാററുകര സെ. തോമസ് ഓർത്തഡോക്സ് പള്ളിയിൽവെച്ച് ലോകസമാധാനത്തിനും ദേശീയൈക്യത്തിനും വേണ്ടി ആഗസ്ററ് 4 മുതൽ 6 വരെ നടത്തപ്പെട്ട ത്രിദിന ഉപവാസ ധ്യാനയോഗങ്ങളുടെ സമാപന സമ്മേളനത്തെ അഭിസംബോധന ചെയ്ത് പ്രസംഗിക്കുകയായിരുന്നു അദ്ദേഹം. പ്രസ്തുത പരിപാടി സഭയുടെ ആത്മീകപ്രസ്ഥാനങ്ങളുടെ പുരോഗതിയെ ഉയർത്തിക്കാട്ടുകയാണെന്നും ഇത്തരം പരിപാടികൾ സഭയിലാകമാനം ആരംഭിക്കുന്നത് നല്ലതാണെന്നും തിരുമേനി ഓർമ്മിപ്പിച്ചു. സമാപനസമ്മേളനത്തിൽ പ്രൊഫ. റെവ. ഡോ. എം. കെ. തോമസ് (അമേരിക്ക) അദ്ധ്യക്ഷം വഹിച്ചു.

ദിവസവും പകൽ 9 മുതൽ 3 മണിവരെ നടത്തപ്പെട്ട ധ്യാനയോഗങ്ങളുടെ ഉദ്ഘാടനം ആഗസ്ററ് 4–ാം തീയതി രാവിലെ സണ്ടേസ്കൂൾ ഡയറക്ടർ ജനറൽ വെരി. റെവ. സി. വി. ജോർജ് കോറെപ്പിസ്കോപ്പാ നിർവ്വഹിച്ചു. കോരിച്ചൊരിയുന്ന മഴയുണ്ടായിട്ടും 200–ൽപരം സ്ത്രീപുരുഷന്മാർ പരിപാടികളിൽ പങ്കെടുക്കുകയുണ്ടായി. ഉമയാററുകര പള്ളിവികാരി വെരി. റെവ. പി. ജി. ജോർജ് കോറെപ്പിസ്കോപ്പാ, സഹവികാരി ഫാ. ററി. ജി. സഖറിയാ, ഇലക്ട്രം സുവാർത്താ മിഷൻ ഡയറക്ടർ പ്രൊ. സിനിരാജ് മുഹമ്മദ് എന്നിവരുടെ നിയന്ത്രണത്തിലും മേൽനോട്ടത്തിലും ക്രമീകരിക്കപ്പെട്ട യോഗങ്ങളിൽ പരിശുദ്ധാത്മാവിന്റെ നിറവും ആദ്ധ്യാത്മിക ചൈതന്യവും തുളുമ്പിനിന്നിരുന്നു.

വ്യക്തി വ്യക്തിയോടും ജാതി ജാതിയോടും രാഷ്ട്രം രാഷ്ട്രത്തോടും പോരാടി ദേശം നശിക്കുമ്പോൾ ദേശത്തു പാർക്കുന്ന സകലരും—അത് ക്രിസ്ത്യാനിയായാലും അക്രൈസ്തവനായാലും—ഒരുപോലെ ആ നാശത്തിനിരയായിത്തീരും. മാത്രമല്ല, ഭൂമിയെ 8 പ്രാവശ്യം ചുട്ടുനശിപ്പിക്കാനുള്ള അണുശക്തി ശൂന്യാകാശത്തു നിക്ഷേപിച്ചിട്ട് ന്യൂക്ലിയർ രാഷ്ട്രങ്ങൾ തമ്മിൽ ബലം പരീക്ഷിക്കാനൊരുങ്ങുന്നു. ഇത്തരുണത്തിൽ ദൈവജനം മിണ്ടാതിരിക്കാതെ സമാധാനത്തിന്റെ പ്രഭുവായ യേശുക്രിസ്തുവിന്റെ മുമ്പാകെ കണ്ണുനീരോടെ നിലവിളിക്കുകയല്ലാതെ സമാധാനത്തിനു മററു മാർഗ്ഗമില്ലെന്നു മനസ്സിലാക്കിയാണ് ജനം ആവേശത്തോടെ ധ്യാനയോഗങ്ങളിൽ പങ്കെടുത്തത്.

ഫാ. മാത്യു വൈദ്യൻ, ഫാ. ജോൺ പുത്തൻവീട്ടിൽ, പ്രൊഫ. കെ. പി. തോമസ് മീനടം, വി. ജെ. കുര്യൻ വാകത്താനം, കെ. സി. മാണി എന്നിവർ വിവിധ വിഷയങ്ങളെക്കുറിച്ച് ധ്യാനപ്രസംഗങ്ങൾ നടത്തി. 6–ാം തീയതി രാവിലെ വി. കുമ്പസാരവും, ഡീക്കൻ എം. സി. ചെറിയാൻ നടത്തിയ വി. കുർബാനയെക്കുറിച്ചുള്ള ധ്യാനവും തുടർന്ന് വിശുദ്ധ കുർബാനയും ഉണ്ടായിരുന്നു. നൂറുകണക്കിന് സ്ത്രീപുരുഷന്മാർ വി. കുർബാന അനുഭവിക്കുകയുണ്ടായി. യോഗങ്ങളിൽ പി. എസ്. ജേക്കബ് (മണർകാട്), വാകത്താനം സ്വദേശികളായ മിസ്സിസ് ജസ്സി ചാക്കോ, മിസ് ജസ്സി മ. മാത്യു, കുമാരി മിനി മോൾ മാത്യു എന്നിവർ ഗാനശുശ്രൂഷയ്ക്ക് നേതൃത്വം നൽകി. ധ്യാനയോഗത്തിൽ പങ്കെടുത്ത എല്ലാവർക്കും ഓരോ ദിവസവും യോഗാനന്തരം ലഘുഭക്ഷണം നൽകി എന്നത് പ്രത്യേകം ശ്രദ്ധേയമാണ്.

1980 മുതൽ എട്ടു വർഷങ്ങളായി നടന്നുവന്ന ഇറാൻ ഇറാക്കു യുദ്ധത്തിൽ വെടിനിർത്തൽ പ്രഖ്യാപനം ഈ ഉപവാസധ്യാനത്തിനുശേഷം 1988 ആഗസ്ററ് 20–ാം തീയതി ഉണ്ടായി എന്നുള്ളത് പ്രത്യേകം പ്രസ്താവ്യമാണ്.

## കോയമ്പത്തൂർ സെൻറ് തോമസ് സ്കൂളിന് മൂന്നു റാങ്കുകൾ

സെൻറ് മേരീസ് ഓർത്തഡോക്സ് പള്ളിയുടെ മാനേജ്മെൻറിൽ കോയമ്പത്തൂരിൽ 1953 മുതൽ പ്രവർത്തിച്ചുവരുന്ന സെൻറ് തോമസ് ഹയർ സെക്കൻററി സ്കൂൾ, 1987 ൽ തമിഴ്നാട് ഗവണ്മെൻറ് നടത്തിയ ഹയർ സെക്കൻററി പരീക്ഷയിൽ, മലയാള ഭാഷയിൽ ആദ്യത്തെ മൂന്ന് സ്റേററയിററ് റാങ്കുകളും നേടി വിജയം ആഘോഷിച്ചു. 200–ൽ 180 മാർക്കു വാങ്ങി പി. പ്രമീള ഒന്നാം റാങ്കും 179 മാർക്കു വാങ്ങി എം. എസ്. മുഹമ്മദ് നാസ്സർ രണ്ടാം റാങ്കും, 176 മാർക്കു വാങ്ങി ബീനാ. സീ. ജോസ് മൂന്നാം റാങ്കും കരസ്ഥമാക്കി.




## വി. കുർബാന കാസററ്

വി. കുർബാന കാസററുകളിലാക്കി മററ് വില്പന ചരക്കുകൾ പോലെ കമ്പോളങ്ങളിൽ പ്രസിദ്ധീകരിച്ചുകൊണ്ട് വില്ക്കുന്ന ഒരു പ്രവണത വർദ്ധിച്ചുവരികയാണ്. വി. കുർബാന അർപ്പിക്കുന്ന ഒരു പട്ടക്കാരന്റെയോ മേൽപ്പട്ടക്കാരന്റെയോ അറിവോ അനുമതിയോ ഇല്ലാതെ ഇതു കാസററുകളിൽ പകർത്തുകയില്ലായെന്നുള്ളത് തർക്കമററ സംഗതിയാണ്.

വി. കുർബാനയുടെ പരിശുദ്ധതയ്ക്കും പരിപാവനതയ്ക്കും ഇതു കളങ്കം ചാർത്തുകയല്ല എന്ന് ഇവർ ചിന്തിക്കാത്തത് വിശ്വാസികൾക്ക് ഹൃദയവേദനയുണ്ടാക്കുന്ന കാര്യമാണ്. കടകളിൽ കാസററുകൾ മെത്രാച്ചന്മാരുടെയും അച്ചന്മാരുടെയും പേരുകൾ പറഞ്ഞ് കച്ചവട മത്സരബുദ്ധിയോട് റിക്കാഡ് പ്ലേയറിൽ വച്ചു കേൾപ്പിക്കുമ്പോൾ അടുത്ത കടകളിൽ "ശരണം അയ്യപ്പാ" എന്ന വിളികൾ മുഴങ്ങുന്നു. ആ രംഗം ഉത്തരവാദപ്പെട്ടവർ ഒന്നു ചിന്തിക്കുന്നത് നന്നായിരിക്കും. പരുമല സെമിനാരിക്കു സമീപമുള്ള കടകൾ ഇതിനു ഉദാഹരണമാണ്.

ഇങ്ങനെയുള്ള കാര്യങ്ങൾ മേൽപ്പട്ടക്കാർ നിനിരോധിക്കുന്നതിന് മലങ്കരസഭാ മാസിക ഉത്തേജനം നല്കേണ്ടതാണ്.

എം. കെ. ഉമ്മൻ
പേരിശ്ശേരി, ചെങ്ങന്നൂർ

മി. ഉമ്മന്റെ ശ്രദ്ധേയമായ ഈ കത്ത് പ. സുന്നഹദോസിൽ അഭിവന്ദ്യ തിരുമേനിമാരുടെ ശ്രദ്ധയിൽ പെടുത്തിയിട്ടുണ്ട്.

(പത്രാധിപർ)

## I. N. R. I,

മി. ജോർജ് വറുഗീസ് മലങ്കരസഭയിൽ എഴുതിയ I N R I പോർട്ടുഗീസാണോ എന്ന ചോദ്യം ആണ് ഈ എഴുത്ത് എഴുതാൻ എന്നെ പ്രേരിപ്പിച്ചത്. ഇതു ലത്തീനാണ്. ലത്തീനിൽ മുൻപ് J എന്ന അക്ഷരം ഉണ്ടായിരുന്നില്ല. Iesus Nazarenus Rex Iudacorum എന്നാണ് പൂർണ്ണരൂപം. ഇതുതന്നെയാണ് ഓക്സ്ഫോർഡ് ഡിക്ഷ്ണറിയിലും കൊടുത്തിരിക്കുന്നത്. ജീസസ് എന്നല്ല ഈശുസ് എന്നാണ് ലത്തീനിൽ. സുറിയാനിയിൽ ഈശോ, ഗ്രീക്കിൽ യേസുസ്സ്.

മറെറാരു കാര്യം എല്ലാ യൂറോപ്യൻ ഭാഷകൾക്കും ഒരു ലിപി ഇല്ല. റഷ്യൻ ഭാഷയ്ക്ക് സ്വന്തം ലിപി ഉണ്ട്. മററുള്ള ഭാഷകൾ പൊതുവായി ഉപയോഗിക്കുന്ന ലിപി ലത്തീൻ ലിപിയാണ്. ഇതെല്ലാം തന്നെ ഗ്രീക്ക് ലിപിയിൽ നിന്നും ഉത്ഭവിച്ചതാണ്.

പി. പി. അപ്പുക്കുട്ടൻ, ആൻഡമാൻസ്

---

എസ്. എസ്. എൽ. സി പരീക്ഷയിൽ ഈ വർഷം 96% വിജയം കരസ്ഥമാക്കാൻ സാധിച്ച ഈ സ്കൂളിന്റെ ഇപ്പോഴത്തെ കറസ്പോണ്ടന്റ് തിരുവല്ലാ ചെത്തിക്കാട് കുടുംബാഗവും മലങ്കര ഓർത്തഡോക്സ് സഭാ മാനേജിംഗ് കമ്മററി അംഗവുമായ ശ്രീമാൻ സി. വി. മർക്കൊ് ആണ്.

## ഫാ. ഇ.പി. ജോർജ്ജ് പ്രിൻസിപ്പൽ

മൂന്നുവർഷം എം. ജി. എം. സീനിയർ സെക്കന്ററി സ്കൂൾ പ്രിൻസിപ്പലായി സേവനമനുഷ്ഠിച്ച ഫാ. ഈ.വി. ജോർജ് ഈ ജൂലൈ മുതൽ വഡോദരായിലെ ഗുജറാത്ത് റിഫൈനറി ഇംഗ്ളീഷ് മീഡിയം സ്കൂൾ പ്രിൻസിപ്പലായി ചാർജ് എടുത്തിരിക്കുന്നു.

## മണർകാട് ഇമാം സുവാർത്താ യോഗങ്ങൾ

ഇമാം സുവാർത്താ മിഷന്റെ ആഭിമുഖ്യത്തിൽ സെപ്ററംബർ 11 മുതൽ 18 വരെ മണർകാട് കുരിശുകവലയ്ക്കു പടിഞ്ഞാറ് ഇമാം നഗറിൽ സുവിശേഷ ഉണർവ്വ് കൺവൻഷൻ നടക്കുന്നു. സെപ്ററംബർ 12 തിങ്കൾ മുതൽ 17 ശനി വരെ ദിവസവും പകൽ 9 മുതൽ 2 മണിവരെ ഉപവാസ ധ്യാനയോഗങ്ങളായിരിക്കും. സി. വി. ജോർജ് കോറെപ്പിസ്കോപ്പാ, ഫാ. ഒ. എസ്. കുര്യാക്കോസ്, ഫാ. എം. സി. ജോർജ്, ഫാ. ജോൺ ശങ്കരത്തിൽ, ഫാ. ജോൺ പുത്തൻവീട്ടിൽ, ഡീക്കൻ എം. സി. ചെറിയാൻ, പ്രൊഫ. കെ. പി. തോമസ്, ശ്രീമാന്മാർ മീനടം വി. ജെ. കുര്യൻ, മാലം സി. കെ. എബ്രഹാം, വാകത്താനം, കെ. സി. മാണി, വി. ഒ. സഖറിയ, പി. എസ്. ജേക്കബ്, പേരാംസിനിരാജ് മുഹമ്മദ് തുടങ്ങിയവർ പ്രസംഗിക്കും.

## നിര്യാതരായി

### പി. സി. ദാവീദ്

കഴിഞ്ഞ 65 വർഷക്കാലം തുമ്പമൺ സെ. മേരീസ് കത്തീഡ്രൽ ഇടവകയിൽപ്പെട്ട മുട്ടം എം. ഡി. സൺഡേസ്കൂൾ അദ്ധ്യാപകനായും ഹെഡ് മാസ്ററായും സ്തുത്യർഹമായ സേവനം അനുഷ്ഠിച്ചുവന്ന പാലത്തുംതലക്കൽ പി. സി. ദാവീദ് ജൂലൈ മൂന്നാം തീയതി കർത്താവിൽ നിദ്ര പ്രാപിച്ചു. ശവസംസ്കാരം നാലാം തീയതി കത്തീഡ്രൽ സെമിത്തേരിയിൽ അഭിവന്ദ്യ ഇടവക മെത്രാപ്പോലീത്താ മാർ പീലക്സിനോസ് തിരുമനസ്സിലെ കാർമ്മികത്വത്തിലും അനേകം വൈദികരുടെ സഹകരണത്തിലും നടത്തപ്പെട്ടു.

പരേതൻ തുമ്പമൺ കത്തീഡ്രൽ മാനേജിംഗ് കമ്മററി മെമ്പർ, കത്തീഡ്രൽ സെക്രട്ടറി, സുവിശേഷകൻ എന്നീ നിലകളിലും ദീർഘനാൾ സേവനം അനുഷ്ഠിച്ചിട്ടുണ്ട്.

### അന്നമ്മ ചാക്കോ

മലങ്കര സഭയുടെ വരിക്കാരിയും മണർകാട് ഗ്രൂപ്പ് മർത്തമറിയം സമാജം ഗ്രൂപ്പ് സെക്രട്ടറിയും വടക്കൻ മണ്ണൂർ ഓർത്തഡോക്സ് പള്ളി ഇടവകയിലെ ആദ്ധ്യാത്മീക സംഘടനകളുടെ പ്രവർത്തക ആർപ്പിൽ അന്നമ്മ ചാക്കോ (പെണ്ണമ്മ—55) 11—8—88—ൽ സ്കൂട്ടറപകടത്തിൽ നിര്യാതയായി.

## സി. ബേബിയുടെ നിര്യാണത്തിൽ അനുശോചനം രേഖപ്പെടുത്തി

പന്തളം: പന്തളം ഡിസ്ട്രിക്ട് സുവിശേഷകനും ആക്കനാട്ടുകുണ്ടിൽ പരേതനായ തോമസ് കുഞ്ഞിനേരുടെ മകനുമായ ചെറുമല പരിഞ്ഞാറേതിൽ സി. ബേബിയുടെ ആകസ്മിക വേർപാടിൽ പന്തളം അറത്തിൽ സെ. ജോർജ് ഇടവക അനുശോചനം രേഖപ്പെടുത്തി. ഇടവക വികാരി ഫാ. സി. വി. ശാമുവേലിന്റെ അദ്ധ്യക്ഷതയിൽ കൂടിയ യോഗത്തിൽ സെക്രട്ടറി കെ. ററി. രാജു അനുശോചനപ്രമേയം അവതരിപ്പിച്ചു. കെ. സി. വർഗീസ്, കണ്ടത്തിൽ ബേബി, കുഞ്ഞൂഞ്ഞമ്മ മാമ്മൻ എന്നിവർ പ്രസംഗിച്ചു. പന്തളം ഡിസ്ട്രിക്ട് മർത്തമറിയം സമാജം സെക്രട്ടറി കെ. പി. ഏലിയാമ്മയാണ് പരേതന്റെ ഭാര്യ.

### കിടങ്ങന്നൂർ

സി. ബേബിയുടെ നിര്യാണത്തിൽ വെഴുവേലി ഹോളി ഇന്നസെൻറ് ഓർത്തഡോക്സ് ഇടവകപൊതുയോഗം ഇടവക വികാരി ഫാ. പി. ജി. മാത്യുവിന്റെ അദ്ധ്യക്ഷതയിൽ കൂടി അനുശോചനം രേഖപ്പെടുത്തി. ശ്രീ. പി. എം. ചാക്കോ അവതരിപ്പിച്ച അനുശോചനപ്രമേയം സദസ്സ് എഴുന്നേററ് നിന്ന് അംഗീകരിക്കുകയും പരേതനുവേണ്ടി പ്രത്യേകം പ്രാർത്ഥന നടത്തുകയും ചെയ്തു.

ശ്രീ. ബേബിയുടെ ദേഹവിയോഗത്തിൽ കിടങ്ങന്നൂർ മാർ ഗ്രീഗോറിയോസ് മർത്തമറിയം സമാജം പീഡികയിൽ പി. കെ. കുര്യന്റെ ഭവനത്തിൽ ചേർന്ന് അനുശോചനം രേഖപ്പെടുത്തി. ക്യാപ്ററൻ പി. സി. മാത്യു, പി. എം. ചാക്കോ തുടങ്ങിയവർ പരേതനെപ്പററി അനുസ്മരണ പ്രസംഗങ്ങൾ നടത്തുകയും ചെയ്തു.

കിടങ്ങന്നൂർ ഐക്യ ക്രിസ്തീയ കൂട്ടായ്മയും പ്രത്യേകം യോഗം ചേർന്ന് ശ്രീ. ബേബി അവർകളുടെ അകാല നിര്യാണത്തിൽ അനുശോചനം രേഖപ്പെടുത്തി.

[സി. ബേബി പന്തളം എന്ന പേരിൽ മലങ്കരസഭയിൽ ലേഖനങ്ങൾ എഴുതിക്കൊണ്ടിരുന്ന മാന്യദേഹത്തിന്റെ ആകസ്മിക വേർപാടിൽ മലങ്കരസഭാ മാസികാ പ്രവർത്തകർക്കുള്ള അഗാധമായ അനുശോചനം രേഖപ്പെടുത്തുന്നു. ഒപ്പം പരേതന്റെ ആത്മാവിന് നിത്യശാന്തിക്കായി പ്രാർത്ഥിക്കുന്നു. പത്രാധിപർ]

## ബസീലിയ കോംപ്ലക്സിനു തറക്കല്ലിട്ടു

മാവേലിക്കര: പരിശുദ്ധ ബസേലിയോസ് മാർത്തോമ്മാ മാത്യൂസ് പ്രഥമൻ കാതോലിക്കാബാവായുടെ ശതാഭിഷേക സ്മാരകമായി തഴക്കരയിൽ നിർമ്മിക്കുന്ന ബസീലിയ കോംപ്ല

ക്സിന് ആഗസ്റ്റ് 17-ാം തീയതി തറക്കല്ലിട്ടു.

എ. പി. ട്രസ്റ്റിന്റെ ആഭിമുഖ്യത്തിൽ പത്തുലക്ഷം രൂപ ചെലവിൽ നിർമ്മിക്കുന്ന ഈ സൗധത്തിന്റെ ശിലാസ്ഥാപനം നിയുക്ത കാതോലിക്കാ മാത്യൂസ് മാർ കൂറിലോസ് തിരുമേനിയാണ് നിർവഹിച്ചത്. കാതോലിക്കാ ബാവാ തിരുമേനി നേരത്തെ ശില ആശീർവദിച്ചു.

ഇതോടനുബന്ധിച്ച് തഴക്കര മർത്തോമ്മാ പാരിഷ്ഹാളിൽ ചേർന്ന സമ്മേളനം പ. കാതോലിക്കാ ബാവാ ഉദ്ഘാടനം ചെയ്തു. ഏകമത സഭയുടെ പ്രതീകമായ എക്യുമെനിക്കൽ സെന്ററായി ഈ കേന്ദ്രം രൂപാന്തരപ്പെടണമെന്നാണ് തന്റെ ആഗ്രഹമെന്ന് കാതോലിക്കാ ബാവാ പ്രസംഗത്തിൽ പറഞ്ഞു. നിയുക്ത കാതോലിക്കാ മാത്യൂസ് മാർ കൂറിലോസ് തിരുമേനിയാണ് യോഗത്തിൽ അദ്ധ്യക്ഷത വഹിച്ചത്.

റമ്പാൻ തെയോഫോറസ് കോർ എപ്പിസ്കോപ്പാ, മാവേലിക്കര മുൻ മുനിസിപ്പൽ ചെയർമാൻ എസ്. എസ്. പിള്ള, റവ. കുര്യൻ തോമസ്, റവ. പി. ഒ. നൈനാൻ, ഫാ. പി. വി. സാമുവൽ, പ്രൊഫ. കൊഴുവല്ലൂർ എം. കെ. ചെറിയാൻ, പ്രോജക്ട് കമ്മിറ്റി കൺവീനർ പി.സി. കുര്യൻ എന്നിവർ പ്രസംഗിച്ചു.

തോമസ് ചെറിയാൻ സ്വാഗതവും ഡോ. മേരി മാത്യു നന്ദിയും പറഞ്ഞു.

പത്തുലക്ഷം രൂപ ചെലവുവരുന്ന ഈ മന്ദിരത്തിന്റെ നിർമ്മാണം രണ്ടു വർഷംകൊണ്ട് പൂർത്തിയാക്കുന്നതാണ്. 'സീനിയർ സിറ്റിസൺ ഹോം' എന്ന നിലയിലായിരിക്കും ഈ സ്ഥാപനം അറിയപ്പെടുക. ഭാരതസഭയുടെ പ്രതീകമായ എക്യൂമെനിക്കൽ സെന്ററായി ഇത് നിലകൊള്ളുമെന്ന് ഭാരവാഹികൾ അറിയിച്ചു.

## എ. പി. ട്രസ്റ്റ്

മാവേലിക്കര കേന്ദ്രമാക്കി പ്രവർത്തിക്കുന്ന എയ്ഡ് പ്രോജക്ട് ഫോറത്തിന്റെ (എ. പി. എഫ്) ആഭിമുഖ്യത്തിലാണ് എം. പി. ട്രസ്റ്റ് (എയ്ഡ് പ്രോജക്ട് ട്രസ്റ്റ്) രൂപീകരിച്ചിട്ടുള്ളത്.

സ്വദേശത്തും വിദേശത്തുമുള്ള ഉദാരമതികളിൽ നിന്നും സംഭാവനകൾ സ്വീകരിച്ച് സാധുജനോദ്ധാരണ പ്രവർത്തനങ്ങൾക്കുവേണ്ടി വിനിയോഗിക്കുകയാണ് എം. പി. എഫിന്റെ ലക്ഷ്യം.

എ. പി. ട്രസ്റ്റിന്റെ ചുമതലയിൽ മാവേലിക്കര തഴക്കരയിൽ നിർമ്മിക്കുന്ന ബസീലിയാ കോംപ്ലക്സ് പരിശുദ്ധ ബസേലിയോസ് മാർത്തോമ്മാ മാത്യൂസ് പ്രഥമൻ കാതോലിക്കാ ബാവായുടെ ശതാഭിഷേക സ്മാരകമായിരിക്കും. ട്രസ്റ്റ് ഭാരവാഹികളുടെയും ബസീലിയ കോംപ്ലക്സ് നിർമാണ കമ്മറ്റിയുടെയും പേർ വിവരം ചുവടെ ചേർക്കുന്നു.

പരിശുദ്ധ ബസേലിയോസ് മാർത്തോമ്മാ മാത്യൂസ് പ്രഥമൻ കാതോലിക്കാബാവാ, മലയാള മനോരമ ചീഫ് എഡിറ്റർ കെ. എം. മാത്യു (രക്ഷാധികാരികൾ) ഫാ. വി. എം. മത്തായി വിളനിലത്ത്, (പ്രസിഡണ്ട്) ഡോ. മിസ് മേരി മാത്യു, മിസിസ് ഗ്രേസിമാലിനി ജർമനി (വൈസ് പ്രസിഡന്റന്മാർ) പ്രൊഫ. എം. കെ. ചെറിയാൻ കൊഴുവല്ലൂർ (സെക്രട്ടറി) തോമസ് ചെറിയാൻ (ജനറൽ കൺവീനർ) പി. സി. കുര്യൻ (പ്രോജക്ട് കമ്മറ്റികൺവീനർ) കൊച്ചന്നാമ്മ മത്തായി (ട്രഷറർ) മാത്യു ശങ്കരത്തിൽ (മനോരമ)(പബ്ലിസിറ്റി)

## ഫാ. സ്റ്റീഫൻ മെത്രാസന സെക്രട്ടറി



ഗീവറുഗീസ് മാർ ദീയസ്കോറോസ് മെത്രാപ്പോലീത്താ തിരുമനസ്സിലെ അദ്ധ്യക്ഷതയിൽ ചേർന്ന തിരുവനന്തപുരം മെത്രാസന പൊതുയോഗം കുണ്ടറ വൈരമൺ ഫാ. സ്റ്റീഫനെ മെത്രാസന സെക്രട്ടറിയായി തെരഞ്ഞെടുത്തു.

# ബൈബിൾ പഠനം

ഡി. എം. സി. ചെറിയാൻ

## പാഠം 67

### യോഹന്നാന് ഉണ്ടായ വെളിപാട്

വിജയിയുടെ പേരും വിലാസവും

പേര്. മോളി പി. കെ.

വിലാസം. മാർ ഗ്രീഗോറിയോസ് ആശ്രമം
കണ്ടനാട്

ഭദ്രാസനം: കൊച്ചി

രജി. നമ്പർ.

## പാഠം 67

### ശരിയായ ഉത്തരം

1. 7 (1:4) എഫെസൊസ്, സ്മുർന്നാ, പെർഗ്ഗമൊസ്, തുയഥൈര, സർദ്ദീസ് ഫിലദെൽഫ്യ, ലവൊദിക്യ.
2. 7 (1:14–16)
   1. തലയും തലമുടിയും വെളുത്ത പഞ്ഞിപോലെ ഹിമത്തോളം വെള്ള
   2. കണ്ണ്. അഗ്നിജ്വാലയ്ക്ക് ഒത്തത്.
   3. കാൽ. ഉലയിൽ ചുട്ടുപഴുപ്പിച്ച വെള്ളോട്ടിനു തുല്യം.
   4. ശബ്ദം, പെരുവെള്ളത്തിന്റെ ഇരച്ചിൽ പോലെ.
   5. വലങ്കൈയ്യിൽ 7 നക്ഷത്രം.
   6. വായിൽ മൂർച്ചയോറിയ ഇരുവായ്ത്തലയുള്ള വാൾ.
   7. മുഖം. സൂര്യൻ ശക്തിയോടെ പ്രകാശിക്കുന്നപോലെ.
3. 7 (5:1)
4. 7 (5:6)
5. 7 (8:2)
6. 7 (11:15)
7. 7 (16:18)
8. 7 (21:8) ഭീരുക്കൾ, അവിശ്വാസികൾ, അറയ്ക്കപ്പെട്ടവർ, കൊലപാതകന്മാർ ദുർന്നടപ്പുകാർ, ക്ഷുദ്രക്കാർ, ബിംബാരാധികൾ.
9. 7 (1:8, 14:13, 16:5, 19:9, 20:6, 22:7, 14)
10. 7 (21:20)

## പാഠം 70

### പ്രാർത്ഥന, കൂദാശകൾ

പ്രവേശനഫാറം

പേര് ……………………………………….

വിലാസം……………………………………

ഭദ്രാസനം ……………………………………

രജി: നമ്പർ ……………………

## പാഠം 67

### ശരിയായ ഉത്തരം അയച്ചുതന്നവർ

1. മോളി ജോസഫ്, കൊച്ചറ
2. ജിജി മത്തായി, ചെങ്ങമനാട്
3. പി. വി. അച്ചാമ്മ, മഞ്ഞപ്ര
4. ജേക്കബ് തയ്യിൽ, കരിപ്പുഴ
5. ഷേർളി മാത്യു, പാലിയേക്കര
6. റീജ കെ. ഐ., കുന്നംകുളം
7. മാത്യു ശമുവേൽ, കലയപുരം
8. മേരിക്കുട്ടി ജോർജ്, കുളനട
9. സിസ്സി ജോർജ്, കുളനട
10. സാറാമ്മ കുറിയാക്കോസ്, കല്ലിശ്ശേരി
11. പി. എം. പൗലോസ്, അഞ്ചുകുന്ന്
12. കൊച്ചന്ന പി. എം. മങ്ങാട്ട്
13. ബീന പി. റ്റി. പഴഞ്ഞി
14. മോളി പി. കെ. കണ്ടനാട്
15. സഖറിയാ പനയ്ക്കാമറ്റം, ഡൽഹി
16. ഗീവറുഗീസ് സാമുവേൽ, മല്ലപ്പള്ളി
17. മറിയാമ്മ വറുഗീസ്, ആനിക്കാട്
18. പി. റ്റി. കുര്യൻ, പാറ്റ്നാ
19. റ്റി. സി. ജോർജുകുട്ടി, മദ്രാസ്
20. സുനുമെർലിൻ ജോർജ്, കുളനട
21. ജെസ്സി ജോർജ്, കൈപ്പുഴ
22. ബിജു ജോസഫ്, കൈപ്പട്ടൂർ
23. മോളി മാത്യൂസ്, നാരങ്ങാനം
24. റേച്ചൽ ചാക്കോ, ആനിക്കാട്
25. ജി. കുട്ടി, ചെറിയനാട്
26. ശോശാമ്മ തോമസ്, കിടങ്ങന്നൂർ
27. ഓ. വി. കോശി പത്തനാപുരം
28. എ. യു. ബേബി, പഴഞ്ഞി

29. ഏലിയാമ്മ പർക്കോസ്, ചെല്ലക്കോട്
30. ഡോ. ഏലിയാമ്മ ഐസക്ക്, പുത്തൂർ
31. ജോർജ് മതേലാളി, കൊച്ചി
32. ജോർജി കോശി, കൈപ്പട്ടൂർ
33. റോസമ്മ കെ. വൈ. ഫരീദാബാദ്
34. ഓമന തോമസ്, ഫരീദാബാദ്
35 റെജി പി. വി. പെരുനാട്
36 പി. സി. ചെറിയാൻ, ദുർഗ്ഗ്
37. എൽസമ്മ മാത്യു, ചെറുവയ്ക്കൽ
38. ഡാർളി കോശി, നന്ദിനി
39. കോശി മത്തായി, നന്ദിനി
40. വി. സി. ഡാനിയേൽ, കൽക്കട്ട
41. മിനി എം. ജോർജ് കരിക്കം
42 റെി. ജെ. സ്കറിയാ, തുമ്പമൺ
43. റീനാ ഏബ്രഹാം, വയലത്തല
44. അമ്മിണി പി. ഡി. കുന്നംകുളം
45. തങ്കമ്മ ഏബ്രഹാം, ആനന്ദ്
46. എം. ജി. തോമസ്, സാഹർ
47. ഏബ്രഹാം പി. ജോർജ്, അരീപ്പറമ്പ്
48. സോജി സാം മാത്യു, തുമ്പമൺ
49. ലതാ മേരി വറുഗീസ്, തെള്ളിയൂർ
50. തങ്കമ്മ സഖറിയ, ചെങ്ങന്നൂർ
51. മറിയാമ്മ ജോർജ്, കോഴിക്കോട്
52. തോമസ് മാത്യു, പുതിയകാവ്

ഈ പാഠത്തോടു കൂടി ബൈബിൾ പഠന പംക്തി തൽക്കാലം ഇവിടെ അവസാനിക്കുന്നു. കഴിഞ്ഞ 70 ലക്കങ്ങളിലായി ഇതുമായിചേർന്ന് ബൈബിളിലൂടെ ഒരു തീർത്ഥയാത്ര നടത്തിയ എല്ലാവരോടുമുള്ള നന്ദി പ്രകാശിപ്പിക്കുന്നു. ഈ പഠന പംക്തിയിൽ സജീവമായിരുന്ന ചിലർ ശാരീരിക പ്രകാരം നമ്മെ വിട്ടുപിരിഞ്ഞു. അവരുടെ പാവന സ്മരണയ്ക്കു മുമ്പിൽ ആദരാഞ്ജലികൾ അർപ്പിക്കുന്നു. വിജയികളായ എല്ലാവരോടും പ്രത്യേകിച്ച് സമ്മാനാർഹരാകുവാൻ തിരഞ്ഞെടുക്കപ്പെട്ടവരോടുള്ള സന്തോഷം പ്രകടിപ്പിക്കുന്നു. അടുത്ത മൂന്നു ലക്കങ്ങളിലായി പാഠം 68, 69, 70 എന്നിവയുടെ ഉത്തരം മാത്രമെ ഉണ്ടായിരിക്കുകയുള്ളു. പുതിയ ചോദ്യം കാണുകയില്ല.

പാഠത്തിന്റെ ആരംഭം മുതൽ ഇന്നയോളം പ്രോത്സാഹനവും നിർദ്ദേശവും തന്ന എല്ലാവർക്കും നന്ദി. എല്ലാ വിമർശനങ്ങളും പ്രയോഗത്തിലാക്കുവാൻ സാധിച്ചില്ല. കാരണം കണക്ക് ഉപയോഗിച്ചു തുടങ്ങുന്ന ബൈബിൾ പഠനമാകയാൽ കണക്ക് ഒഴിവാക്കുന്നതെങ്ങനെയാണ്. സാധാരണ വേദപുസ്തകം വായിക്കുന്നതു കൂടാതെ ബൈബിൾ പഠനത്തിനുവേണ്ടി പ്രത്യേക സമയം കണ്ടെത്തി വേദപുസ്തകം വായിച്ചു പഠിക്കുന്ന പ്രവണത തുടർന്നുകൊണ്ടിരിക്കണം. വേദപുസ്തകം ഏററം അടുത്ത നല്ല സുഹൃത്തായിരിക്കണം. വഴികാട്ടിയും, നല്ല സുഹൃത്തിനോടൊപ്പം മണിക്കൂറുകൾ ചിലവഴിക്കാറില്ലേ. എങ്കിൽ വേദപുസ്തകത്തോടൊപ്പമോ? പല വഴികാട്ടികളേയും കാണണം. തിരുവചനമാണ് ഏററവും നല്ല വഴികാട്ടി. ഒരുപക്ഷെ! പല പ്രാവശ്യം നാം വേദപുസ്തകത്തിലൂടെ യാത്ര ചെയ്യാം. ഒരു പ്രാവശ്യമെങ്കിലും വേദപുസ്തകം നമ്മിലൂടെ യാത്ര ചെയ്യാൻ അനുവദിച്ചാൽ അതായിരിക്കണം നമ്മുടെ ലക്ഷ്യം. ആ ലക്ഷ്യപ്രാപ്തിക്കായി പ്രാർത്ഥിക്കാം.

മലങ്കര സഭാ മാസികയിൽ ഈ പംക്തി തുടങ്ങുവാനും മററും അവസരമുണ്ടാക്കിത്തന്ന മാനേജർ ബഹു. റെി. ജി. സഖറിയാച്ചനോടുമുള്ള നന്ദി പ്രകാശിപ്പിക്കുന്നു.

പാഠം 67–ന്റെ ഉത്തരം ചോദ്യത്തോടൊപ്പം തന്നിരുന്നു. എല്ലാം ഒരുത്തരം. കൂടാതെ പാഠത്തിന്റെ അവസാനത്തെ അക്കം അത് ഏഴാണല്ലോ ഉത്തരവും ഏഴു തന്നെ. എല്ലാവരേയും ഒരേ ഉത്തരത്തിൽ കൊണ്ടുവരുവാനും എല്ലാ ഉത്തരവും ഒന്നു തന്നെയാക്കുവാനും ശ്രമിച്ചു എന്നു മാത്രം.

പാഠം 70 ന്റെ ഉത്തരം അടുത്ത മാസം 25–ാം തീയതിയ്ക്കു മുമ്പായി പാഠം 70 ബൈബിൾപഠനം C/o Dn. M. C. Cherian, Orthodox Student Centre, Trivandrum–1 695001 എന്ന വിലാസത്തിൽ അയയ്ക്കുക.

## പാഠം 70

## പ്രാർത്ഥനം കൂദാശകൾ

1. യാമപ്രാർത്ഥനകൾ എത്ര?
2. വിശ്വാസികൾ കുറഞ്ഞത് എത്ര പ്രാവശ്യം പ്രാർത്ഥിക്കണം?
3. നോമ്പിൽ കുറഞ്ഞത് എത്ര പ്രാവശ്യം പ്രാർത്ഥിക്കണം.
4. ഞായറാഴ്ചകളിൽ എത്ര രീതിയിലുള്ള പ്രാർത്ഥനകൾ ചൊല്ലുന്നു (ഞായറാഴ്ചയിലെ നമസ്ക്കാരം കാലം അനുസരിച്ച്)
5. വി. കുർബാനയിൽ സംബന്ധിക്കുന്നതിനു മുമ്പായി എത്ര യാമങ്ങളിലെ പ്രാർത്ഥനകൾ നടത്തണം.
6. പാപമോചനത്തിനുള്ള കൂദാശകൾ എത്ര?
7. ഏററവും കൂടുതൽ കൂദാശകൾ സ്വീകരിക്കാവുന്ന ആളിന് എത്ര കൂദാശകൾ സ്വീകരിക്കാം.
8. ആവർത്തിക്കപ്പെടുന്ന കൂദാശകൾ എത്ര.
9. ആവർത്തിക്കപ്പെടാത്ത കൂദാശകൾ എത്ര?
10. ഒരുമിച്ച് സ്വീകരിക്കാവുന്ന കൂദാശകൾ എത്ര?

# നിര്യാതരായ വൈദികർ



ഐ. ദാനിയേൽ
കോറെപ്പിസ്കോപ്പാ.



അലക്സാണ്ടർ
കോറെപ്പിസ്കോപ്പാ.



മണപ്പുറത്തു
മത്തായി കത്തനാർ.

ചേപ്പാട് ഏവരത്തു കിഴക്കേതിൽ ഐ. ദാനിയേൽ കോറെപ്പിസ്കോപ്പാ (83) 1988 ആഗസ്റ്റ് 10–ാം തീയതിയും ചെങ്ങരൂർ മഞ്ഞനാംകുഴിയിൽ അലക്സാണ്ടർ കോറെപ്പിസ്കോപ്പാ (80) ആഗസ്റ്റ് 9–ാം തീയതിയും കല്ലട മണപ്പുറത്ത് മത്തായി കത്തനാർ (87) ആഗസ്റ്റ് 21–ാം തീയതിയും നിര്യാതരായി. മൃതദേഹങ്ങൾ യഥാക്രമം ചേപ്പാട് സെ. ജോർജ് പള്ളിയിലും, ചെങ്ങരൂർ സെ. ജോർജ് പള്ളിയിലും, കല്ലട സെ. മേരീസ് പള്ളിയിലും പ. കാതോലിക്കാബാവായുടെയും അഭിവന്ദ്യ മെത്രാപ്പോലീത്തന്മാരുടെയും കാർമ്മികത്വത്തിലും വൈദികരുൾപ്പെടെ ഒരു വലിയ ജനക്കൂട്ടത്തിന്റെ സാന്നിധ്യത്തിലും പ്രത്യേകം തയ്യാറാക്കപ്പെട്ട കല്ലറകളിൽ സംസ്ക്കരിച്ചു.

---

## കോർ എപ്പിസ്കോപ്പാ സ്ഥാനം നൽകി

അങ്കമാലി ഭദ്രാസനത്തിലെ ഫാ. ജേക്കബ് മണ്ണാറപ്രായിൽ, ഫാ. ഒ. സി. വർഗീസ്, ഫാ. കെ. സി. സഖറിയാ എന്നിവർക്ക് ആഗസ്റ്റ് 26–ാം തീയതി ആലുവാ തൃക്കുന്നത്തു സെമിനാരിയിൽവച്ച് കോർ എപ്പിസ്കോപ്പാ സ്ഥാനം നൽകി.

രാവിലെ എട്ടിനു നടന്ന കുർബാനയെ തുടർന്ന് പരിശുദ്ധ കാതോലിക്കാബാവായുടെ പ്രധാന കാർമ്മികത്വത്തിലും ഡോ. ഫിലിപ്പോസ് മാർ തെയോഫിലോസ്, മാത്യൂസ് മാർ ബർന്നബാസ്, പൗലൂസ് മാർ മിലിത്തിയോസ് എന്നീ മെത്രാപ്പോലീത്താമാരുടെ സഹകാർമ്മികത്വത്തിലുമാണ് ശുശ്രൂഷ നടന്നത്.

ഫാ. ജേക്കബ് മണ്ണാറപ്രായിൽ അങ്കമാലി ഭദ്രാസന സെക്രട്ടറിയും തൃക്കുന്നത്തു സെമിനാരി മാനേജരും പള്ളിവികാരിയുമാണ്. സഭാ മാനേജിംഗ് കമ്മററി, വർക്കിംഗ് കമ്മററി, സഭാവക കോളേജുകളുടെ ഭരണസമിതി, കോലഞ്ചേരി മെഡിക്കൽ മിഷൻ ഭരണസമിതി എന്നിവയിൽ അംഗവുമാണ്.

മുടവൂർ സെ. ജോർജ് പള്ളിവികാരിയായ ഫാ. കെ. സി. സഖറിയാ ദീർഘകാലം അങ്കമാലി ഭദ്രാസന സെക്രട്ടറിയായിരുന്നു. സഭാ മാനേജിംഗ് കമ്മററിയിലും ഭദ്രാസന കൗൺസിലിലും അംഗമാണ്. കോതമംഗലം മാർത്തോമ്മൻ വലിയപള്ളി, കോതമംഗലം ചെറിയപള്ളി എന്നിവിടങ്ങളിലും വികാരിയായിരുന്നിട്ടുണ്ട്..

വേങ്ങൂർ മാർ തോമാ എച്ച്. എസ്. മുൻ ഹെഡ്മാസ്റ്ററായ ഫാ. ഒ. സി. വർഗീസ് കാതോലിക്കേററ് സെൻറർ വികാരിയാണ്. സഭാ മാനേജിംഗ് കമ്മററിയിലും ഭദ്രാസന കൗൺസിലിലും അംഗവും വൈദികക്ഷേമനിധി സെക്രട്ടറിയുമായിരുന്നു. ശുശ്രൂഷയെ തുടർന്നു ചേർന്ന അനുമോദനസമ്മേളനത്തിൽ തേയോഫിലോസ് മെത്രാപ്പോലീത്താ അദ്ധ്യക്ഷം വഹിച്ചു. പ. ബാവാ തിരുമേനി സമ്മേളനം ഉത്ഘാടനംചെയ്തു. ഫാ. ജോസഫ് വെണ്ട്റപ്പിള്ളി, ഫാ. ജോൺ തോമസ്, W. O. ജോർജ്, പ്രൊഫ. പി. സി. ഏലിയാസ്, എം. വി. ആർ. നായർ, ററി. എം. വർഗീസ്, ആലുവാ മുൻസിപ്പൽ ചെയർമാൻ എന്നിവർ അഭിനവ കോറെപ്പിസ്ക്കോപ്പൻമാർക്ക് ആശംസകൾ നേർന്നു പ്രസംഗിച്ചു.

## ചരമ ജൂബിലി സോവനീർ



പ. ബസ്സേലിയോസ് ഗീവർഗീസ് ദ്വിതീയൻ ബാവായുടെ ചരമ രജത ജൂബിലി സ്മാരകമായി 'മലങ്കരസഭ' പ്രസിദ്ധപ്പെടുത്തുന്ന സോവനീറിലേക്ക് തിരുമേനിയെ പ്പററിയുള്ള ലേഖനങ്ങൾ ക്ഷണിച്ചുകൊള്ളുന്നു. ലേഖനങ്ങൾ വെള്ളക്കടലാസിൽ ഒരുവശം മാത്രം എഴുതി 1988 ഒക്ടോബർ 15–നു മുമ്പ് എഡിററർ, മലങ്കരസഭ, കോട്ടയം—38 എന്ന വിലാസത്തിൽ അയയ്ക്കണം. തിരുമേനിയുമായി ഇടപെട്ടിട്ടുള്ള ആളുകളുടെ തിരുമേനിയെപ്പററിയുള്ള വിലയിരുത്തലും തിരുമനസ്സിലെ നർമ്മ സംഭാഷണങ്ങളും തിരുമേനി ജീവിച്ചിരുന്നപ്പോഴും കാലശേഷവും ലഭിച്ചിട്ടുള്ള അനുഗ്രഹങ്ങൾ സംബന്ധിച്ച അനുഭവ സാക്ഷ്യങ്ങളും മററും ലേഖനത്തിൽ കാണിക്കുന്നതു നന്നായിരിക്കും.

## 64–ാം വാർഷികോൽസവം പാമ്പാക്കുട വലിയ പള്ളിയിൽ

സ്ളീബാദാസസമൂഹത്തിൻെറ 64–ാം വാർഷികോൽസവം പാമ്പാക്കുട വലിയ പള്ളിയിൽവച്ച് 1988 സെപ്ററംബർ 14–ാം തീയതി ബുധനാഴ്ച ഉച്ചകഴിഞ്ഞ് 2 മണിക്ക് സമൂഹാദ്ധ്യക്ഷൻ പീലിപ്പോസ് മാർ യൗസേബിയോസ് തിരുമനസ്സിലെ അദ്ധ്യക്ഷതയിൽ കൊണ്ടാടുന്നതാണ്. ജോസഫ് മാർ പക്കോമിയോസ് മെത്രാപ്പോലീത്താ പൊതുസമ്മേളനം ഉത്ഘാടനം ചെയ്യും. ഫാ. ജോൺസ് ഏബ്രഹാം കോനാട്ട്, ഫാ. കെ. ഒ. തോമസ്, ഫാ. കെ. വി. സാമുവേൽ, മനോരമ എഡിററർ കെ. വി. മാമ്മൻ എന്നിവർ പ്രസംഗിക്കും. തുടർന്ന് സ്തോത്ര വഴിപാട് എടുക്കുന്നതും ഒരു വമ്പിച്ച ഘോഷയാത്ര ഉണ്ടായിരിക്കുന്നതുമാണ്.

വാർഷികത്തിനുമുമ്പ് 12 തിങ്കൾ, 13 ചൊവ്വാ എന്നീ ദിവസങ്ങളിൽ ഫാ. കെ. ടി. ഫിലിപ്പ് സ്ളീബാ ദാസൻമാർക്കും സുവിശേഷകൻമാർക്കും ധ്യാനവും ക്ളാസും എടുക്കുന്നതാണ്.

### അവശ ക്രൈസ്തവ വിദ്യാർത്ഥികൾക്ക് സ്കോളർഷിപ്പ്

മലങ്കര ഓർത്തഡോക്സ് സഭയിൽ പെട്ട അവശ ക്രൈസ്തവ വിദ്യാർത്ഥികൾക്ക് മുൻവർഷങ്ങളിലേപ്പോലെ ഈ വർഷവും സ്കോളർഷിപ്പ് ലഭിക്കുന്നതാണ്. അതിനുള്ള അപേക്ഷാഫാറം സെക്രട്ടറി, കാതോലിക്കേററ് ഓഫീസ്, ദേവലോകം, കോട്ടയം—38 എന്ന വിലാസത്തിൽ ആവശ്യപ്പെടുന്നവർക്ക് അയച്ചുകൊടുക്കും.

നിർദ്ദിഷ്ട ഫാറത്തിൽ പൂരിപ്പിച്ച അപേക്ഷകൾ ഇടവക വികാരിയുടെയും, സ്കൂൾ / കോളേജ് മേലധികാരിയുടേയും സാക്ഷിപത്രത്തോടുകൂടി കാതോലിക്കേററ് ആഫീസിൽ ലഭിച്ചിരിക്കേണ്ട അവസാന തീയതി 1988 ഒക്ടോബർ 15 ആണ്.

സെക്രട്ടറി

മലങ്കര ഓർത്തഡോക്സ് സഭ



പ. ബസേലിയോസ് മാത്തോമ്മാ മാത്യൂസ് പ്രഥമൻ കാതോലിക്കാ ബാവായുടെ ശതാഭിഷേകസ്മാരകമായി മാവേലിക്കര തഴക്കരയിൽ നിർമ്മിക്കുന്ന 'ബസീലിയ കോംപ്ലക്സി'ന്റെ ശിലാസ്ഥാപന വേളയിൽ പ. കാതോലിക്കാബാവാ ശില ആശീർവദിക്കുന്നു.



വിദ്യാർത്ഥിപ്രസ്ഥാനം അടൂർ മേഖലാസമ്മേളനത്തിൽ പൗലൂസ് മാർ മിലിത്തിയോസ് മെത്രാപ്പോലീത്താ പ്രസംഗിക്കുന്നു. ജനറൽ സെക്രട്ടറി ഫാ. ജോൺ തോമസ്, സ്റ്റുഡന്റ് വൈസ് പ്രസിഡന്റ് പ്രിൻസ് വർഗീസ് തുടങ്ങിയവർ സമീപം.

